# ഇന്ത്യൻ നീതിപീഠം

വി. ആർ. കൃഷ്ണയ്യർ

ചിത്രീകരണം

വെങ്കിടാചലം ടി. കെ.



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

# ആമുഖം

സമാധാനവും പുരോഗതിയും ആഗ്രഹിക്കുന്ന ഏതൊരു സമൂഹത്തിന്റെയും അടിസ്ഥാനം നീതി യാകുന്നു. നീതി ലഭിക്കുന്നതിനുള്ള ഉപകരണം നിയമമാണ്. പക്ഷേ, പലപ്പോഴും നിയമമെന്നത് നീതിയുമായി മുഖത്തോടു മുഖം നോക്കാനുള്ള ബന്ധത്തിൽ പോലുമല്ല എന്നതാണ് ദുഃഖകരമായ സത്യം. മാത്രമല്ല പരസ്പരം ശത്രുതാഭാവം പുലർ ത്തുകയും ചെയ്യുന്നു. ഇതു പാടില്ലാത്തതാകുന്നു. നിയമപണ്ഡിതരായ രാജ്യതന്ത്രജ്ഞരിൽ നിന്നു ജന ങ്ങൾ പ്രതീക്ഷിക്കുന്നത് സാധൂകരിക്കാനാവാത്ത, നീതി രഹിതമായ ഈ ശത്രുതയെ തുറന്നു കാട്ടുക എന്നതാണ്. നീതിയെയും നിയമത്തെയും തമ്മിൽ കൃത്രിമ ബീജസങ്കലനം നടത്താനുള്ള ഒരു നൂതന അവബോധവും സർഗാത്മകതയും രാഷ്ട്രതന്ത്ര ജ്ഞരിൽ നിന്നു പ്രതീക്ഷിക്കുകയും ചെയ്യുന്നു.

15 ആഗസ്റ്റ് 1997 വി. ആർ. കൃഷ്ണയ്യർ

## ഇന്ത്യൻ നീതിപീഠം

ഓരോ പൗരനും നീതി ഉറപ്പാക്കപ്പെടാത്ത പക്ഷം ഒരു രാജ്യത്തിന് ദീർഘകാലം സ്വതന്ത്രരാഷ്ട്രമായി നിലനില്ക്കാനാവുകയില്ല. പുരുഷനും സ്ത്രീക്കും കുട്ടിക്കും എല്ലാവർക്കും നീതി ലഭിക്കണം. സാമ്പത്തികവും സാമൂഹ്യവും രാഷ്ട്രീയവുമായ നീതി വേണം. അതുകൊണ്ട് ഓരോ ഇന്ത്യക്കാരനും നമ്മുടെ നീതി വ്യവസ്ഥയെക്കുറിച്ച് അറിഞ്ഞിരിക്കേണ്ടതുണ്ട്. ഇംഗ്ലീഷുകാരുടെ ഭരണകാലത്ത് അതെങ്ങനെ ആരംഭിച്ചു? വിക്ടോറിയ രാജ്ഞിയുടെ കാലത്തും അതിനുശേഷവും അതെങ്ങനെ സംഘടിതവും വികസിതവുമായി? ഇന്ത്യക്ക് സ്വാതന്ത്ര്യം കിട്ടിക്കഴിഞ്ഞപ്പോൾ അതെങ്ങനെ ജനാധിപത്യ ക്രമത്തിലായി? ഇന്നത്തെ ജനങ്ങളെ സംബന്ധിച്ചിടത്തോളം എന്താണതിന്റെ പ്രകടനം? എന്താണതിന്റെ ബാക്കി പത്രം? ഇവയൊക്കെ പഠിക്കേണ്ടതുണ്ട്. ഇതൊക്കെയറിയാൻ ഭാരതത്തിലെ നീതിനിർവഹണ വിഭാഗത്തിന്റെ ചരിത്രം പഠിക്കണം. സ്വാതന്ത്ര്യം കിട്ടിയശേഷമുള്ള അമ്പതു വർഷക്കാലത്തെ കാര്യങ്ങളും ഇന്നത്തെ അവസ്ഥയെയും അതിന്റെ വേരുകൾ തൊട്ടു പഠിക്കേണ്ടതുണ്ട്. ഭാരതത്തിനകത്തും പുറത്തും വളരെ മാറ്റങ്ങൾ ഉണ്ടായിട്ടുണ്ട്. ഇതു നമ്മുടെ നീതിപീഠത്തിന് ഒരുപാട് വെല്ലുവിളികളുമുയർത്തിയിട്ടുണ്ട്. ഈ പശ്ചാത്തലത്തിൽ അതിന്റെ ദൗർബല്യങ്ങളെ അറിയണം. ഭാവിയിലെ പങ്കും പരിശോധിക്കണം.

## 1947-ലെ നീതിന്യായ വകുപ്പിന്റെ ബാഹ്യരൂപം

ഇന്ത്യൻ വേദകാലത്തും അതിനുശേഷവും നീതിയുടെ പരിപാലനത്തിൽ സ്വദേശീയമായ ഒരു വ്യവസ്ഥയുണ്ടായി

രുന്നു. അതിനു ധർമ്മത്തിന്റെ അടിസ്ഥാനത്തിലുള്ള നിയമ വിജ്ഞാനശാസ്ത്രം ഉൾപ്പെടെയുള്ള ശ്ലാഘനീയമായ വിശേഷലക്ഷണങ്ങൾ ഉണ്ടായിരുന്നു. എന്നാൽ യഥാർത്ഥത്തിൽ ഇന്ന് അത് ഭൂതകാലത്തിന്റെ തകർന്ന അവശിഷ്ടങ്ങൾ മാത്രമാണ്. ഇന്നും നമ്മുടെ നിയമചിന്തയെ ഇവ സ്വാധീനിക്കുന്നുണ്ടെങ്കിലും.

പക്ഷേ, ഇന്നത്തെ ഇന്ത്യയിലെ നീതിന്യായ വ്യവസ്ഥ പുരാതനകാലത്തെ അവസ്ഥയിൽ നിന്നും പാരമ്പര്യമായി കിട്ടിയതല്ല. ഇന്നത്തെ നമ്മുടെ നിയമം ബ്രിട്ടീഷുകാരുടെ വ്യവസ്ഥയിൽ അടിയുറച്ചതാണ്. ഒരു ഭാരതീയ–ആംഗലേയ നിയമവ്യവസ്ഥ ആധിപത്യമുറപ്പിച്ചു. നിയമവ്യവസ്ഥയുമായി ബന്ധപ്പെട്ട എല്ലാവരും–ന്യായാധിപന്മാർ, അഭിഭാഷകർ, നിയമസഭാംഗങ്ങൾ, നിയമങ്ങൾ തയ്യാറാക്കുന്നവർ, നിയമാധ്യാപകർ– ഇന്ത്യാ ഉപഭൂഖണ്ഡത്തിൽ ശക്തമായി വേരുപിടിച്ചു കഴിഞ്ഞ ആംഗലേയ നിയമങ്ങളുടെ ആരാധകരാകുന്നു. 1947 ഓഗസ്റ്റ് 15 നുശേഷം ബ്രിട്ടീഷുകാർക്ക് ഇന്ത്യയുടെ മേലുണ്ടായിരുന്ന രാഷ്ട്രീയ നിയന്ത്രണം നഷ്ടമായി. എന്നാൽ പരോക്ഷമായി അവർ നമ്മുടെ നിയമപരിപാലന വ്യവസ്ഥയെ തുടർന്നും നിയന്ത്രിക്കുന്നു. നിയമസാഹിത്യത്തെ, നിയമവിദ്യാലയങ്ങളിലെ അധ്യയന വിഷയങ്ങളെ തുടങ്ങിയവയെ മാത്രമല്ല നിയമങ്ങളുടെ നക്കൽ തയ്യാറാക്കുന്നതിനെയും നിയമനിർമ്മാണ രീതിയേയും പോലും ക്രമപ്പെടുത്തുന്നു. നമ്മുടെ നീതിവാക്യങ്ങളും നിയമങ്ങളുടെ വ്യാഖ്യാന തത്വങ്ങളും ബ്രിട്ടീഷുകാരിൽ നിന്നു കടംവാങ്ങിയതാണ്. നന്മയ്ക്കോ തിന്മയ്ക്കോ ആയാലും ബ്രിട്ടീഷ് ഇന്ത്യയിലെ കോടതി സംവിധാനത്തിന്റെ ആഴത്തിലുള്ള പൈതൃകം നമുക്കുണ്ട്.

ന്യായാധിപന്മാരുടെയും അഭിഭാഷകരുടെയും വേഷവും ഗൗണും 'യുവർ ലോഡ്ഷിപ്പ്' മുതലായ




'യുവർ ലോർഡ്ഷിപ്പ്'

സംബോധനാ രൂപങ്ങളും എളുപ്പം ഇല്ലാതാകുന്നതല്ല. കോടതികളിൽ ചൂണ്ടിക്കാണിക്കപ്പെടുന്ന ഉദാഹരണങ്ങൾ പലപ്പോഴും ഇംഗ്ലണ്ടിലെയും അമേരിക്കയിലെയും വിധി ന്യായങ്ങളാണ്. നമ്മുടെ പുരാതനകാലത്തെ ധനികവും സമകാലീന സാഹചര്യങ്ങൾക്ക് പ്രസക്തവുമായ നിയമ ചിന്തകൾ നാം പരദേശത്തു നിന്നു കൊണ്ടു വന്ന രീതി കൾക്കും ഇന്നത്തെ നിയമസംസ്കാരത്തിനും വിരോധ മാണ്. ഇന്ത്യയിലെ നിയമനിർവഹണ രീതിയുടെ ബ്രിട്ടീഷ് പ്രഭവത്തെക്കുറിച്ചു പഠിക്കുന്ന ഏതൊരു വിദ്യാർത്ഥിയും കമ്പനിഭരണത്തിൻ കീഴിലെ പ്രഥമ ഗവർണർ ജനറൽ ആയിരുന്ന വാറൻ ഹേസ്റ്റിംഗ്സിന്റെയും അദ്ദേഹത്തിന്റെ പിൻഗാമി ആയിരുന്ന കോൺവാലിസ് പ്രഭുവിന്റെയും അതി നുശേഷം വന്ന ബെന്റിക് പ്രഭുവിന്റെയും പേരുകൾ ഓർക്കു ന്നുണ്ടാവും. ഭാരതത്തിന്റെ മണ്ണിൽ ഇംഗ്ലണ്ടിലെ നീതിപാ ലന സംവിധാനത്തെ ചില ഭേദഗതികളോടെ കുഴിച്ചു നട്ടു വളർത്തിയ രാഷ്ട്രീയ യജമാനന്മാർ ഇവരാണ്.

## കോടതികളിലുണ്ടായ മാറ്റം: കൊളോണിയൽ വ്യവസ്ഥയിൽ നിന്ന് സ്വതന്ത്ര ഘടനയിലേക്ക്

ഇന്ത്യയുടെ നാനാത്വത്തിൽ ഏകത്വം എന്ന ഭരണ സംവി ധാനം അതിന്റെ പ്രധാന ഭരണസ്ഥാപനങ്ങളിൽ പ്രതി ബിംബിക്കുന്നു. 1935 ലെ ഗവണ്മെന്റ് ഓഫ് ഇന്ത്യ ആക്ട് ന്യായാസനങ്ങളിൽ ഫെഡറലിസത്തിനു വ്യവസ്ഥ ചെയ്തു. ഇതോടെയാണ് ഇന്ത്യയിൽ ഫെഡറൽ ന്യായാസനത്തെ ക്കുറിച്ചുള്ള സങ്കല്പം ആരംഭിക്കുന്നത്. നമുക്ക് ആ ചരിത്ര ത്തിലേക്ക് കുറച്ചൊന്നു നോക്കാം. ഈ വീക്ഷണം ഭൂത കാലത്തിനും വർത്തമാന കാലത്തിനുമിടയ്ക്കുള്ള കണ്ണി വെളിപ്പെടുത്തിത്തരും.

1935-നുശേഷം നീതിന്യായ കോടതികൾക്ക് ഒരു ഫെഡറൽ സ്വഭാവമുണ്ട്. കൽക്കട്ട, മദ്രാസ്, ബോംബെ എന്നീ പ്രസിഡൻസി പട്ടണങ്ങളിൽ ഹൈക്കോടതികളുണ്ടാ

യിരുന്നു. മദ്രാസ്, ബോംബെ, ബംഗാൾ എന്നിവപോലുള്ള പ്രവിശ്യകൾക്കു താഴെ തലങ്ങളിൽ പലതരം കോടതികളുണ്ടായിരുന്നു. മുൻസിഫ്മാർ, സബ്ജഡ്ജിമാർ, ജില്ലാ ജഡ്ജിമാർ, സബ് മജിസ്ട്രേട്ടുമാർ, സബ്ഡിവിഷണലും ഫസ്റ്റ് ക്ലാസും മജിസ്ട്രേട്ടുമാർ, ജില്ലാ മജിസ്ട്രേട്ടുമാർ എന്നിവരും ചില സ്ഥലങ്ങളിൽ താഴെ അറ്റത്ത് പരിമിതമായ അധികാരങ്ങളോടെ സാധാരണക്കാരായ ആളുകളുമടങ്ങിയ ബഞ്ച് മജിസ്ട്രേട്ടുമാരുമുണ്ടായിരുന്നു. ഹൈക്കോടതികൾക്ക് 1841–ലെ ഇന്ത്യൻ ഹൈക്കോർട്ട് ആക്ട് അനുസരിച്ച് അസ്സൽ ക്ഷേത്രാധികാരവും സിവിലും ക്രിമിനിലും ആയ അധികാരവും സൃഷ്ടിക്കപ്പെട്ടു. ബ്രിട്ടീഷ് ഇന്ത്യയിലെ നിയമനിർമാണസഭകളാൽ ഭേദപ്പെടുത്തുകയോ റദ്ദാക്കുകയോ ചെയ്തിട്ടില്ലാത്ത ബ്രിട്ടീഷ് പാർലമെന്റിന്റെ നിയമങ്ങൾ ഈ കോടതികളാൽ ബാധകമാക്കപ്പെട്ടിരുന്നു. ഉദാ. ഇന്ത്യൻ ക്രിസ്ത്യൻ ആക്ട്. ഇവ കൂടാതെ കേന്ദ്രത്തിലെയും പ്രവിശ്യകളിലെയും നിയമനിർമ്മാണ അധികാരമുള്ള സ്ഥാപനങ്ങൾ നിർമിച്ച ചട്ടങ്ങളും വിജ്ഞാപനങ്ങളും ബാധകമാക്കപ്പെട്ടിരുന്നു. കൃത്യമായ നിയമങ്ങൾ ഇല്ലാതിരുന്നിടത്ത് വ്യക്തിനിയമങ്ങൾ (കുടുംബനിയമങ്ങൾ), നിയമത്തിന്റെ ബലമുള്ള ആചാരങ്ങൾ എന്നിവ നടപ്പാക്കപ്പെട്ടു. ഇംഗ്ലീഷ് നിയമത്തിന്റെ പര്യായങ്ങളായ നീതി, ന്യായബോധം, ശുദ്ധമനസ്സാക്ഷി എന്നിവയ്ക്ക് വിരുദ്ധമായിരുന്നാലും ഇവ കോടതികളിലൂടെ പ്രാബല്യത്തിലാക്കപ്പെട്ടു. നമ്മുടെ രാജ്യത്തുനിന്ന് ബ്രിട്ടീഷുകാർ വിട്ടുപോകുന്നതുവരെ നടപടിക്രമത്തെയും തത്വങ്ങളെയും സംബന്ധിക്കുന്ന നിയമങ്ങൾ ഏറെക്കുറെ എല്ലാം പൊതുവായതും മതനിരപേക്ഷമായതുമായിരുന്നു.

ഇന്ത്യയുടെ സ്വാതന്ത്ര്യലബ്ധിക്ക് മുമ്പ് പ്രവിശ്യകളിൽ നിലനിന്നിരുന്ന ഗവർണർമാരുടെയും മന്ത്രിസഭയുടെയും രണ്ടുതല ഭരണരീതിയിൽ, നിയമനിർമാണം നടത്തുന്നതി

നുള്ള രീതികൾ വിവിധ പ്രവിശ്യകളിൽ വിവിധ രീതികളിലായിരുന്നു. മതാടിസ്ഥാനത്തിലുള്ള വ്യക്തിനിയമങ്ങൾ എല്ലാ ഇന്ത്യാക്കാർക്കും ഒരേ രൂപത്തിലുള്ളവയായിരുന്നില്ല. അവ മതങ്ങൾ, മതവിഭാഗങ്ങൾ, പ്രദേശങ്ങൾ എന്നിവയ്ക്കനുസരിച്ച് വിഭിന്നങ്ങളായിരുന്നു. നിയമനിർമ്മാണം ഓരോയിടത്തെയും നിയമവ്യവസ്ഥകളാൽ വ്യത്യാസപ്പെടുത്തിയിരുന്നു. ഉദാഹരണത്തിന് മദ്രാസ് മരുമക്കത്തായം ആക്ട്, നമ്പൂതിരി ആക്ട് തുടങ്ങിയവ. ഇന്ത്യയിലെ എല്ലാ പൗരന്മാർക്കും പൊതുവായി ബാധകമായ സിവിലും ക്രിമിനലുമായ നിയമങ്ങളുമുണ്ടായിരുന്നു. കുടുംബനിയമങ്ങളും വ്യക്തിനിയമങ്ങളും വലിയൊരളവുവരെ മതതത്വങ്ങളും ഓരോ സമുദായത്തിന്റെയും മതം, വിശ്വാസം അല്ലെങ്കിൽ വിഭാഗം എന്നിവയുടെ അടിസ്ഥാനത്തിൽ രൂപപ്പെടുത്തിയവ ആയിരുന്നു. എന്നാലും ഇവയ്ക്കിടയിൽ ഒരു സവിശേഷത പോർട്ടുഗലിന്റെ പ്രവിശ്യയായ ഗോവയിൽ നിലനിന്നിരുന്നു. ഇവിടെ നൂറ്റാണ്ടുകളായി കുടുംബനിയമങ്ങളെ മതം പരിഗണിക്കാതെ ഒരു പൊതുനിയമസംഹിത നിയന്ത്രിച്ചിരുന്നു. ഒരു വർഗീയ സംഘർഷവും കത്തിയെരിയുന്ന പ്രക്ഷോഭണവും ഇല്ലാതെതന്നെ ഇന്നും ഗോവയിൽ കോടതികൾ ഏകരൂപമായ ഒരു സിവിൽ നിയമസംഹിത അനുശാസിച്ചുപോരുന്നു.

ഇന്ത്യയിലെ നീതിനിർവഹണത്തിലെ ആംഗ്ലോ സാക്സൺ രീതി ഈസ്റ്റ് ഇന്ത്യാക്കാലം മുതൽ ആരംഭിച്ചു. അത് ക്രമേണ വിദേശിസ്വഭാവത്തിൽ വളർന്നു. സാമ്രാജ്യത്വഭാഗം വരെയുള്ള അതിന്റെ സമ്മിശ്ര വികാസം രസകരമായ വായനയ്ക്കും ഗവേഷണത്തിനും വകയുള്ളതാണ്. വെള്ളക്കാരുടെ വാണിജ്യസാഹസികതയുടെ സംഘമായ ഈസ്റ്റ് ഇന്ത്യാ കമ്പനി ചിതലരിക്കുന്നതുപോലെയാണ് നിയമരംഗത്ത് സങ്കീർണമായ കടന്നുകയറ്റങ്ങൾ നടത്തിയത്. പതുക്കെ നീതിനിർവഹണരംഗത്തുപോലും അവർ




'എനിക്കൊരു നിയമം; നിങ്ങൾക്ക് മറ്റൊരു നിയമം.'

നടത്തിയ അധികാരം പിടിച്ചെടുക്കൽ ഇവിടെ പറയാതെ വിട്ടുകളയാം. ഇതൊക്കെ അവസാനിച്ചത് 1857-ലെ മഹത്തായ ഇന്ത്യൻ ലഹളയെ തുടർന്നാണ്. ഇതിനുശേഷം ബ്രിട്ടീഷ് ചക്രവർത്തി ഇന്ത്യയുടെ പരമാധികാരം ഏറ്റെടുത്തു. ഇതു സാമ്രാജ്യശക്തിയുടെ മുദ്രയോടെ വരുത്തിയ ഗുണപരമായ പരിവർത്തനമായിരുന്നു.

## ബ്രിട്ടീഷ് ഇന്ത്യ ഒറ്റ നീതിന്യായ വ്യവസ്ഥയ്ക്കു കീഴിൽ

1861-ൽ ഇന്ത്യൻ ഹൈക്കോർട്ട് ആക്ട് പാസായതോടെയാണ് ബ്രിട്ടീഷ് ഇന്ത്യ ഒരൊറ്റ നീതിന്യായ വ്യവസ്ഥയ്ക്കു കീഴിൽ വന്നത്. അതിനെ തുടർന്നു കൽക്കട്ട, മദ്രാസ്, ബോംബെ എന്നീ പ്രസിഡൻസി നഗരങ്ങളിൽ ഹൈക്കോടതികൾ സ്ഥാപിക്കപ്പെട്ടു. ഈ ചാർട്ടേഡ് ഹൈക്കോടതികളുടെ മാതൃകയിൽ മറ്റു ഹൈക്കോടതികളും സ്ഥാപിക്കപ്പെട്ടു. ഓരോ ഹൈക്കോടതിയും ഓരോ കോർട്ട് ഓഫ് റിക്കാർഡായിരുന്നു. ഒരു ചീഫ് ജസ്റ്റിസും ഒരു നിശ്ചിത സംഖ്യ ജഡ്ജിമാരും അടങ്ങിയതായിരുന്നു ഈ കോടതി. റോയൽ സൈൻ മാനുവലിനു കീഴിലാണ് നിയമനങ്ങൾ നടപ്പാക്കിയിരുന്നത്. ബാരിസ്റ്റർമാരെയും അഡ്വക്കേറ്റുമാരെയും മാത്രമെ ഇപ്രകാരം നിയമിക്കാമായിരുന്നുള്ളു. ഇന്ത്യൻ സിവിൽ സർവീസിലെ (ഐ. സി. എസ്) ഉദ്യോഗസ്ഥരുടെ കാര്യത്തിൽ ഒരു ചെറിയ ഇളവു കാണിച്ചിരുന്നു. ജഡ്ജിമാർക്ക് ഒരു പരിധിയോളം സ്വാതന്ത്ര്യം ഉറപ്പുവരുത്തിയിരുന്നു. ഉദ്യോഗത്തിൽ നിന്നു വിരമിക്കേണ്ട പ്രായം അറുപതായിരുന്നു. അവരുടെ ശമ്പളങ്ങളും അലവൻസുകളും നിശ്ചയിക്കപ്പെട്ടിരുന്നു. അവ അവർക്ക് ഹാനികരമാം വണ്ണം ഭേദപ്പെടുത്തുമായിരുന്നില്ല. സ്വഭാവദൂഷ്യമോ കഴിവില്ലായ്മയോ മാത്രമായിരുന്നു നീക്കം ചെയ്യുന്നതിനുള്ള കാരണങ്ങൾ. പ്രിവി കൗൺസിലിന്റെ ജുഡീഷ്യൽ കമ്മിറ്റിക്ക്

തൃപ്തികരമാംവണ്ണം അവ തെളിയിച്ചിരിക്കയും വേണം. അങ്ങനെ ഹൈക്കോടതികളുടെ പദവിയും അന്തസ്സും സ്വാതന്ത്ര്യവും ഉറപ്പാക്കപ്പെട്ടിരുന്നു. ഹൈക്കോടതികളുടെ ക്ഷേത്രാധികാരം വലുതായിരുന്നു. എന്നാൽ കൽക്കട്ടയിലും ബോംബെയിലും മദ്രാസിലും മാത്രമെ അസ്സലധികാരമുണ്ടായിരുന്നുള്ളൂ. ഓരോ ഹൈക്കോടതിക്കും അതിനോട് അപ്പീലധികാരമുള്ള എല്ലാ കോടതികളുടെയും മേൽനോട്ടത്തിനുള്ള അധികാരമുണ്ടായിരുന്നു. ഹൈക്കോടതികളിൽ നിന്നുള്ള അപ്പീലുകൾ ഇംഗ്ലണ്ടിലെ പ്രിവി കൗൺസിലിന്റെ ജുഡീഷ്യൽ കമ്മറ്റിയിലേക്കാണ് പോയിരുന്നത്.

## ഫെഡറൽ കോടതി

ഇന്ത്യ ഒരു ഫെഡറൽ രാജ്യമാണല്ലോ. അതിനാൽ ഇന്ത്യക്ക് ഒരു ഫെഡറൽ കോടതി വേണമെന്ന വാദം വട്ടമേശ സമ്മേളനത്തിൽ ഉയർന്നുവന്നു. കാര്യങ്ങൾ സങ്കീർണ്ണമാകുമെന്ന് പറഞ്ഞുകൊണ്ട് രണ്ട് എതിർവാദങ്ങൾ ഉയർന്നുവന്നു. ഒന്നു നാട്ടുരാജാക്കന്മാർ ഭരിച്ചിരുന്ന നാട്ടുരാജ്യങ്ങളെ സംബന്ധിച്ചായിരുന്നു. രണ്ടാമത്തേത് ഉദ്ദേശിക്കപ്പെട്ട ഫെഡറൽ കോടതിയുടെ സ്വഭാവവും ക്ഷേത്രാധികാര വ്യാപ്തി സംബന്ധിച്ചും ആയിരുന്നു. ഫെഡറൽ കോടതിയുടെ ഘടനയും അധികാരവ്യാപ്തിയുടെയും വിശദാംശങ്ങളിലേക്ക് ഇവിടെ കടക്കുന്നില്ല. 1935 ആഗസ്റ്റ് 2-ന് ബ്രിട്ടീഷ് പാർലമെന്റ് ഭരണഘടന ആക്ട് പാസ്സാക്കി. സ്വാതന്ത്ര്യം ലഭിക്കുന്നതുവരെ ഇതു നിലവിലിരുന്നു. ഡോ. എം. വി. പൈലിയുടെ വാക്കുകളിൽ, "ഇന്ത്യയുടെ ഒരു ചീഫ് ജസ്റ്റിസും ചക്രവർത്തി ആവശ്യമെന്നു ഗണിക്കുന്നത്രയും ജഡ്ജിമാരും അടങ്ങുന്ന ഒരു ഫെഡറൽ കോടതി ഇന്ത്യക്ക് ഉണ്ടായിരിക്കുന്നതാണ് എന്ന നിയമം 1935 ഓഗസ്റ്റ് 2-ന് നിർമ്മിച്ചു. ഈ നിയമത്തെത്തുടർന്ന് 1937

ഒക്ടോബർ 1-ന് ഫെഡറൽ കോടതി യഥാവിധി ഉൽഘാടനം ചെയ്യപ്പെട്ടു. സർ മോറിസ് ഗ്വയർ ആയിരുന്നു ചീഫ് ജസ്റ്റിസ്. സർ ഷാ സുലൈമാൻ, ഡോ. എം. ആർ. ജയക്കർ എന്നിവരായിരുന്നു മറ്റു ജഡ്ജിമാർ. ഇവർക്ക് ബഹുമാനപ്പെട്ട വൈസ്റോയി വളരെ പ്രശസ്തരായ ആളുകളടങ്ങുന്ന ഒരു സദസ്സിനു മുന്നിൽ വച്ചു ചക്രവർത്തിയോട് ഭക്തി പ്രഖ്യാപിക്കുന്ന സത്യവാചകം ചൊല്ലിക്കൊടുത്തു. തുടർന്നു ചീഫ് ജസ്റ്റിസും മറ്റു ജഡ്ജിമാരും തങ്ങളുടെ ഉദ്യോഗത്തിൽ പ്രവേശിക്കുകയും ചെയ്തു.

1937 ഏപ്രിൽ ഒന്നിന് ഇന്ത്യയുടെ ഭരണനിർവഹണത്തിൽ സ്വയംഭരണത്തിന്റെ ആരംഭം കുറിച്ചു. ഇതിനു സമാനമാണ് ഒക്ടോബർ ഒന്നിന് നടന്ന നീതിന്യായഭരണത്തിലെ സ്വയംഭരണത്തിന്റെ ഉദ്ഘാടനം. ഒരു അഖിലേന്ത്യാ കോടതി സ്ഥാപിക്കപ്പെട്ടു. പ്രിവി കൗൺസിലിനുണ്ടായിരുന്ന അപ്പീൽ അധികാരങ്ങൾ ഈ കോടതിക്ക് കൈമാറ്റം ചെയ്യാനുള്ള അധികാരം നല്കി. ഇതോടെ ചക്രവർത്തിയുടെ പ്രത്യേക അവകാശം ഒഴികെ നീതിന്യായ ഭരണത്തിന്റെ ആത്യന്തികനിയന്ത്രണം ഇന്ത്യയിലെ നിയമമണ്ഡലത്തിനു കൈമാറ്റം ചെയ്യപ്പെട്ടു.

പ്രഥമ സമ്മേളനം ചേമ്പർ ഓഫ് പ്രിൻസസിന്റെ വിശാലമായ ഹാളിൽ വച്ചു നടത്താൻ ഏർപ്പാടുചെയ്യുകയും ചെയ്തു."

('ദ ഫെഡറൽ കോർട്ട് ഓഫ് ഇന്ത്യ' എം. വി. പൈലി, പുറം 78)

ഉദ്ഘാടന സന്ദർഭത്തിൽ മഹാനായ നിയമശാസ്ത്രജ്ഞനും ഭരണതന്ത്രജ്ഞനുമായ സർ ടി. ബി. സപ്രു ഇങ്ങനെ അഭിപ്രായപ്പെട്ടു. "ഫെഡറൽ കോടതി ഒരു ഫെഡറൽ ഭരണഘടനയുടെ അന്തഃകരണവും ത്രാസുമാണ്. ഈ വിവരണത്തിന് അനുരൂപമായി ഇതു പ്രവർത്തിക്കുമെന്ന

തിൽ എനിക്ക് ഒരു സംശയവുമില്ല. ഫെഡറൽ കോടതി യിലെ ന്യായാധിപന്മാരുടെ വിജ്ഞാനവും സ്വാതന്ത്ര്യവും സാമർത്ഥ്യവും കൊണ്ടാണ് ഫെഡറൽ ഭരണഘടനകൾ വ്യാഖ്യാനിക്കപ്പെടുന്നതും വികസിപ്പിക്കപ്പെടുന്നതും.”

(‘ദ ഫെഡറൽ കോർട്ട് ഓഫ് ഇന്ത്യ’ എം. വി. പൈലി, പുറം 80)

അങ്ങനെ ഇന്ത്യക്ക് ഒരു കേന്ദ്ര നീതിനിർവഹണ മണ്ഡലം ജനിച്ചു. അതിന്റെ പേര് ഇന്ത്യയുടെ ഫെഡറൽ കോടതി എന്നായിരുന്നു. ആദ്യത്തെ ചീഫ് ജസ്റ്റിസായിരുന്ന സർ മോറിസ് ഗ്വയർ മഹാനായ ഒരു നിയമശാസ്ത്രവിശാരദനായിരുന്നു. അതുപോലെ തന്നെയായിരുന്നു അദ്ദേഹത്തിന്റെ പണ്ഡിതന്മാരായ സഹപ്രവർത്തകരും.

ഇപ്പോഴത്തെ ഇന്ത്യയുടെ സുപ്രീം കോടതി ഒരു തരത്തിൽ, ചരിത്രപരമായി, ഇതിന്റെ പിൻഗാമിയാണ്. പക്ഷേ കോളണി വാഴ്ചയിൽ നിന്നു പൂർണ്ണമായും സ്വതന്ത്രമായത്. ചലനാത്മകവും അനന്യാദൃശവും ഉന്നതതരവുമായ ഔന്നത്യത്തിലേക്ക് ഉയരുന്നതുമായ ഈ കോടതി മഹത്തായ ഒരു സ്ഥാപനമാണ്. പുതിയ വെല്ലുവിളികളെ അഭിമുഖീകരിക്കുന്ന ഈ സ്ഥാപനത്തിൽ വിശാലമായ അധികാരങ്ങൾ നിക്ഷിപ്തമായിരിക്കുന്നു.

ഫെഡറൽ കോടതിയെക്കുറിച്ച് അല്പം ചില കാര്യങ്ങൾ കൂടെ പറയട്ടെ. 1939 ഓടെ ഈ കോടതി പ്രവർത്തിക്കാൻ തുടങ്ങി. അതിന്റെ ആദ്യത്തെ ചീഫ് ജസ്റ്റിസായിരുന്ന മോറിസ് ഗ്വയറും ഒപ്പം ആസനസ്ഥരായ മറ്റു ജഡ്ജിമാരും ഒരർത്ഥത്തിൽ ഇന്ത്യയിലെ നീതിന്യായ പരിപാലന വ്യവസ്ഥയുടെ വിദ്യാർത്ഥികളായിരുന്നു. സമുജ്ജ്വലമായ ഒരു പ്രകടനമാണ് ഇവർ കാഴ്ച വച്ചതും. ഇന്ത്യയുടെ ഭരണഘടനാ നിർമ്മാണ ചരിത്രത്തിൽ ഫെഡറൽ കോടതി നല്കിയ സംഭാവന മഹത്തരമാണ്. ഈ കോടതിയുടെ

വൈശിഷ്ട്യവും നിഷ്പക്ഷതയും നിയമത്തിന്റെ വശത്തു നിന്നു നോക്കിയാൽ അഗാധവും മഹത്തായതുമാണെന്ന വകാശപ്പെടാം. 1935–ലെ ഭരണഘടനാ ആക്ട് ജഡ്ജിമാരുടെ എണ്ണം ഏറ്റവും കൂടിയാൽ ഏഴ് എന്നും കുറഞ്ഞാൽ മൂന്ന് എന്നും നിശ്ചയിച്ചു. ഫെഡറൽ കോടതിയിലെ ജഡ്ജിമാരുടെ നിയമനം ബ്രിട്ടീഷ് ചക്രവർത്തിയാണു നടത്തേണ്ടിയിരുന്നത്. ഇന്ത്യയുടെ സുപ്രീം കോടതിയിലെ ജഡ്ജിമാരെ നിയമിക്കാൻ ഇന്ത്യയുടെ സ്വതന്ത്രഭരണഘടനയിലുണ്ടാക്കിയ നിബന്ധനകൾ ഏതാണ്ട് 1935–ലെ ആക്ടിൽ പറയുന്നവയുടെ മാതൃകയിൽ തന്നെയാണ്. സ്വാതന്ത്ര്യാനന്തര ഭേദപ്പെടുത്തലുകളോടെയാണെങ്കിലും.

ഫെഡറൽ കോടതിയുടെ അധികാരത്തെയും പ്രിവി കൗൺസിലിന്റെ ആത്യന്തികതയെയും കുറിച്ച് ചുരുക്കത്തിൽ ചില കാര്യങ്ങൾ ഇവിടെ വിശദീകരിക്കാം. 1935–ലെ ഭരണഘടനാ ആക്ട് പ്രകാരം (208–ാം വകുപ്പ്) അപ്പീലധികാരം പ്രിവി കൗൺസിലിൽ നിക്ഷിപ്തമാക്കി. പക്ഷേ, രണ്ടാം ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടപ്പോൾ കക്ഷികൾക്ക് ലണ്ടനിൽ അപ്പീലുകൾ ഫയൽ ചെയ്യാൻ പ്രയാസമുണ്ടായി. പ്രിവികൗൺസിലിന്റെ ക്ഷേത്രാധികാരം തുടരുന്നതു സംബന്ധിച്ച് ഗുരുതരമായ വിമർശനം തുടർന്നു. ഇന്ത്യയെ സംബന്ധിച്ച് പ്രിവി കൗൺസിലിനുള്ള നീതിനിർവഹണ അധികാരം 1949ൽ ആത്യന്തികമായി അവസാനിച്ചു. 1950ൽ ഇന്ത്യ ഔപചാരികമായി ഒരു സ്വയംഭരണറിപ്പബ്ലിക്ക് ആയി. അതിനും ഒരു വർഷം മുമ്പുതന്നെ ഭരണഘടനാ നിർമ്മാണസഭ പ്രിവി കൗൺസിലിന്റെ ക്ഷേത്രാധികാരം നിർത്തലാക്കിക്കൊണ്ട് ഒരു ആക്ട് പാസാക്കി. ഇന്ത്യക്ക് സ്വാതന്ത്ര്യം ലഭിച്ചു കഴിഞ്ഞിട്ട് രണ്ടു വർഷം കഴിഞ്ഞിട്ടാണിത്. ഇതിന്റെ ഫലമായി 1949 ഒക്ടോബർ 16 മുതൽ ഫെഡറൽ കോടതി യഥാർത്ഥത്തിൽ പരമാധികാരമുള്ളതാവുകയും ചെയ്തു. വെസ്റ്റ് മിനിസ്റ്റർ

നീതിക്കു ചരമം സംഭവിച്ചു. 1950 ജനുവരി 26-ന് ഫെഡറൽ കോടതിയുടെ നാമം ഔപചാരികമായി സുപ്രീം കോടതി എന്നായി മാറി. അങ്ങനെ സ്വതന്ത്രഭാരതത്തിന്റെ നീതിനിർവഹണചരിത്രത്തിന്റെ രാജകീയ യാത്ര ആരംഭിച്ചു.

## നീതിന്യായ സ്വരാജിന്റെ ചരിത്രം

ഇന്ത്യയിലെ നീതി നിർവഹണവ്യവസ്ഥയുടെ ബാഹ്യരൂപം മനസ്സിലാക്കുന്നതിന് അതിന്റെ അടിത്തറയിൽ നിന്ന് ആരംഭിച്ച് പടിപടിയായി ഉയർന്ന് അഗ്രം വരെ ചെല്ലേണ്ടതുണ്ട്. ആദ്യം നീതിനിർവഹണാധികാരസ്ഥാനങ്ങളെക്കുറിച്ച് പരിശോധിക്കാം. അർദ്ധനീതി നിർവഹണാധികാരമുള്ള റവന്യൂ, അഡ്മിനിസ്ട്രേറ്റീവ് ട്രിബ്യൂണലുകളെക്കുറിച്ച് അതിനുശേഷം നോക്കാം.

പണ്ടേ തന്നെ സിവിലും ക്രിമിനലുമായ കോടതികൾ സ്ഥാപിക്കപ്പെട്ടിരുന്നു. അവയുടെ അധികാരങ്ങളും നടപടികളും വെവ്വേറെ നിയമസംഹിതകളാൽ നിശ്ചയിക്കപ്പെട്ടിരുന്നു. 1968ലെ സിവിൽ നിയമ സംഹിതയും 1973ലെ ക്രിമിനൽ നിയമസംഹിതയും ആണിവ. (1898ലെ പഴയ നിയമസംഹിത റദ്ദാക്കിക്കൊണ്ട്) യഥാർത്ഥത്തിലിവ സ്വാതന്ത്ര്യത്തിനു മുമ്പുതന്നെ നിലവിലുണ്ടായിരുന്നു. അവയുടെ രൂപത്തിൽ വളരെ മാറ്റം വരുത്താതെ ഭേദഗതി ചെയ്യുകയും പകരം നിർമ്മിക്കുകയുമായിരുന്നു.

നമ്മുടെ ഭരണഘടനാശില്പികൾ നീതിനിർവഹണം സംബന്ധിക്കുന്ന ചില തത്വങ്ങളെ അടിസ്ഥാനമായി സ്വീകരിച്ചു. ഇതിൽ പ്രഥമവും പ്രധാനവുമായത് നീതിനിർവ്വഹണവിഭാഗത്തിന് അടിമുതൽ മുടിവരെ സ്വാതന്ത്ര്യമുണ്ടായിരിക്കണം എന്നതാണ്. ഭരണഘടനയുടെ അമ്പതാം അനുഛേദം നീതിനിർവഹണ വിഭാഗത്തെ ഭരണനിർവഹണവിഭാഗത്തിൽ നിന്ന് വേർതിരിക്കണമെന്ന് നിർദേശി

ക്കുന്നു. ഭരണഘടന നിലവിൽ വരുന്നതിനു മുമ്പ് ക്രിമിനൽ കേസുകൾ വിചാരണ ചെയ്തിരുന്ന എക്സിക്യൂട്ടീവ് മജിസ്ട്രേട്ടുമാരുണ്ടായിരുന്നു. പക്ഷേ ഇപ്പോൾ വളരെ ദൂരെയുള്ള ചില ഉൾപ്രദേശങ്ങളിലൊഴിക ആ സമ്പ്രദായം ഉപേക്ഷിച്ചു. നമുക്ക് ഇന്ന് ജുഡീഷ്യൽ മജിസ്ട്രേട്ടുമാരാണുള്ളത്. കുറ്റകൃത്യങ്ങൾ സംബന്ധിച്ച് വാദം കേൾക്കാനും തീർപ്പുകല്പിക്കാനും അധികാരമുള്ള എക്സിക്യൂട്ടീവ് മജിസ്ട്രേട്ടുമാരില്ല. എന്നിരുന്നാലും ഈ ജുഡീഷ്യലും എക്സിക്യൂട്ടീവും ആയ മജിസ്ട്രേട്ടുമാർ അന്നും അതതു ഹൈക്കോടതികളുടെ ജുഡീഷ്യൽ മേൽനോട്ട ക്ഷേത്രാധികാരത്തിൻകീഴിലായിരുന്നു. സെഷൻസ് ജഡ്ജിമാർ, താഴെ തലങ്ങളിലുള്ള മറ്റു ജുഡീഷ്യൽ ഉദ്യോഗസ്ഥർ എന്നിവർ ഉൾപ്പെടെയുള്ള ജില്ലാ ജഡ്ജിമാരുടെ നിയമനങ്ങൾ, സ്ഥലം മാറ്റങ്ങൾ എന്നിവയിലും മറ്റു രൂപത്തിലുള്ള അച്ചടക്ക നിയന്ത്രണങ്ങളിലും ഗവൺമെന്റിന് ഒരു കാര്യവുമില്ല. ഭരണഘടനയുടെ 235-ാം അനുച്ഛേദം അനുസരിച്ച് ഹൈക്കോടതി സ്വതന്ത്രമായ ഒരു അധികാരസ്ഥാനമാവുകയാൽ എല്ലാ കീഴ്ക്കോടതികളുടെയും മേലുള്ള പൂർണനിയന്ത്രണം അതിൽ നിക്ഷിപ്തമായിരിക്കുന്നു. അതിന് കീഴ്ക്കോടതികളുടെ മേലുള്ള നിയന്ത്രണം, ഭരണനിർവഹണമണ്ഡലം അല്ലെങ്കിൽ മറ്റു ബാഹ്യമായ ഇടപെടൽ എന്നിവയിൽ നിന്നും മുക്തമാണ്.

എനിക്കുണ്ടായ ഒരു അനുഭവം കീഴ്ക്കോടതികളിലും ഉണ്ടാവേണ്ട നീതിന്യായ പരിപാലനസ്വാതന്ത്ര്യത്തിന്റെ പ്രാധാന്യത്തെ തെളിയിക്കുന്നതാണ്. ക്വിറ്റ് ഇന്ത്യാ സമരകാലം. വലിയൊരളവ് രാജ്യസ്നേഹികളെ ബ്രിട്ടീഷ് ഇന്ത്യാ സർക്കാർ വെല്ലൂർ സെൻട്രൽ ജയിലിൽ അടച്ചിരുന്നു. ഈ രാജ്യസ്നേഹികളുടെ സ്വാതന്ത്ര്യത്തിൽ ആവേശംകൊണ്ട് അവരിൽ ചിലർക്കുവേണ്ടി ഒരു യുവ അഭിഭാഷകനെന്ന നിലയിൽ ഞാൻ ജാമ്യത്തിനപേക്ഷിച്ചു. തലശ്ശേരിയിലെ

അന്നത്തെ സെഷൻസ് ജഡ്ജിയായിരുന്ന പരേതനായ ശ്രീ. കെ. സി. ഗോപാലൻ എന്റെ വാദം അംഗീകരിച്ചു. ചില ഉപാധികൾക്കു വിധേയമായി അവർക്ക് ജാമ്യം അനുവദിച്ചു. മലബാർ ജില്ലയിലെ ഐ. സി. എസ്സുകാരനായ ബ്രിട്ടീഷ് കളക്ടറെ ഇതു പ്രകോപിപ്പിച്ചു. അദ്ദേഹത്തിന്റെ പരാതിയിന്മേൽ മദ്രാസിലെ ഗവർണർ സെഷൻസ് ജഡ്ജിയെ കമ്പിസന്ദേശം വഴി തലശ്ശേരിയിൽ നിന്നു സ്ഥലം മാറ്റി. ഇത്തരം ആപൽക്കരമായ നടപടികൾ കോടതിയുടെ സ്വാതന്ത്ര്യത്തിനുമേലുള്ള ആക്രമണമാണ്. ഇത് ഇക്കാലത്തു നടക്കുകയില്ല. നീതിനിർവഹണപരമായ സ്വയംഭരണത്തിന്റെ കാര്യത്തിൽ കളക്ടർമാർക്കും ഗവർണമാർക്കും പങ്കില്ല.

ഭരണഘടനയിൽ തന്നെ നീതിനിർവഹണവിഭാഗത്തിന്റെ മൗലികഘടന വിവരിച്ചിരിക്കുന്നു. ഇതും അതുവരെ നിലനിന്നിരുന്ന നിയമങ്ങളുടെ പദവിയും മനസ്സിലാക്കിക്കൊണ്ടുവേണം സ്വതന്ത്രഭാരതത്തിലെ നീതിനിർവഹണവിഭാഗത്തിന്റെ ചരിത്രം പഠിക്കാനാരംഭിക്കേണ്ടത്. നമ്മുടെ ഭരണഘടനാപിതാക്കന്മാർ നിയമങ്ങളുടെ തത്വപരവും നടപടിസംബന്ധവുമായ അടിസ്ഥാനത്തെ തകിടം മറിക്കാൻ ആഗ്രഹിച്ചില്ല. ഭരണഘടനയുടെ മൗലികപരിധികൾക്ക് വിധേയമായി നിയമവ്യവസ്ഥിതി തുടരാനാണ് ആഗ്രഹിച്ചത്. അതുകൊണ്ട് ഭരണഘടന പ്രാബല്യത്തിലാവുന്നതിനുമുമ്പുണ്ടായിരുന്ന എല്ലാ നിയമങ്ങളും ഭരണഘടനയ്ക്കു കീഴിലുള്ള നിശ്ചിത അധികാരസ്ഥാനം മാറ്റുകയോ റദ്ദുചെയ്യുകയോ ഭേദപ്പെടുത്തുകയോ ചെയ്യുന്നതുവരെ തുടർന്നു പ്രാബല്യത്തിൽ നിറുത്തി. ഭരണഘടനയുടെ 372-ാം അനുച്ഛേദം പ്രകാരമാണിത്. അങ്ങനെ നിയമവ്യവസ്ഥയുടെ ഉറപ്പിനുവേണ്ടി ഒരു അളവിലുള്ള സ്ഥിരതയ്ക്കും നിലനില്പിനും വ്യവസ്ഥചെയ്തു. അതേ സമയം ഏതു നിയമത്തിലെയും സമുചിതമായ നിയമനിർമാണമണ്ഡലത്തിനോ അധികാരസ്ഥാനത്തിനോ മാറ്റങ്ങൾ വരു

ത്തുകയും ചെയ്യാം. നിലവിലുള്ള എല്ലാ നിയമങ്ങളും ഭരണഘടനയുടെ മൗലികാവകാശങ്ങൾപോലെയുള്ള വ്യവസ്ഥകൾക്ക് വിധേയവുമാണ്. ഇത്തരത്തിലുള്ള ഏതെങ്കിലും ഒരു നിയമം ഭരണഘടനയുടെ ഏതെങ്കിലും വ്യവസ്ഥയെ ലംഘിച്ചാൽ അത് നിർബലമായിത്തീരും.

ഇന്ത്യൻ ഭരണഘടന നിലവിൽ വന്നതോടെ ഇന്ത്യ ഒരു പരമാധികാരരാഷ്ട്രമായി. അതോടെ ഇന്ത്യയുടെ നിയമവ്യവസ്ഥയും ബ്രിട്ടീഷ് രീതിയിൽനിന്ന് റിപ്പബ്ലിക് രീതിയിലേക്കു മാറി. നിയമത്തിന്റെ കാര്യത്തിൽ ഇന്തോ ആംഗ്ലിയൻ രീതികൾ വലിയൊരളവോളം തുടർന്നു എങ്കിലും. നിയമവ്യവസ്ഥയുടെ ഭരണസമ്പ്രദായത്തിലും തത്വാധിഷ്ഠിത നിയമങ്ങളുടെ കാര്യത്തിലും നടപടിക്രമങ്ങളുടെ കാര്യത്തിലും നിയമസഞ്ചയത്തിന്റെ കാര്യത്തിലുമൊക്കെ ഇതായിരുന്നു അവസ്ഥ. എന്നാൽ സ്വാതന്ത്ര്യത്തിനു ശേഷമുള്ള നിയമവ്യവസ്ഥിതിയുടെ ഘടനയുടെയും പ്രക്രിയയുടെയും അടിത്തറ ഭരണഘടന ആയിമാറി. ഇത് രാജ്യത്തെ നിയമവിജ്ഞാനത്തിൽ നൂതനമായ ഒരു മൂല്യതരംഗം ആഞ്ഞടിക്കുന്നതിനു കാരണമായി.

ഭരണഘടനയെ രാഷ്ട്രത്തിന്റെ മൂലക്കല്ലായി കരുതിപ്പോരുന്നു. റിപ്പബ്ലിക്കിനുള്ളിൽ അധികാരം പ്രയോഗിക്കുന്ന ഓരോ അധികാരിയും അതു പ്രയോഗിക്കുന്നത് ഈ മൗലികനിയമത്തിന്റെ അടിസ്ഥാനത്തിലാണ്. ഭരണഘടനയുടെ ആമുഖം, മുഴങ്ങുന്ന പദാവലികളിലൂടെ നീതിയിൽ അധിഷ്ഠിതമായ ഒരു നൂതന വ്യവസ്ഥിതിക്കുവേണ്ടി സൃഷ്ടിപരമായ ഒരു ആഹ്വാനം നടത്തുന്നു.

## സുപ്രീം കോടതി

നീതിനിർവഹണമണ്ഡലത്തിന് അതിപ്രധാനമായ രണ്ടു പങ്കുകളാണ് നല്കിയിരിക്കുന്നത്. ഒന്ന്; നിയമവാഴ്ചയുടെ സംരക്ഷകനെന്ന പങ്ക്, രണ്ട്; ഭരണനിർവഹണമണ്ഡലവും

നിയമനിർമ്മാണ മണ്ഡലവും കൈകാര്യം ചെയ്യുന്ന അധികാരങ്ങളുടെ പ്രവർത്തന പരിശോധകനെന്ന പങ്ക്. ലോകത്തിലെ മറ്റു പരമോന്നത കോടതികളുമായി ഇന്ത്യയുടെ സുപ്രീം കോടതിയെ നമ്മൾ താരതമ്യപ്പെടുത്തി നോക്കിയാൽ ഒരു കാര്യം കാണാം. മറ്റേതു സദൃശ സ്ഥാപനത്തെയുംകാൾ ഭരണനിർവഹണമണ്ഡലത്തിന്റെയും നിയമനിർമ്മാണവിഭാഗത്തിന്റെയും പ്രവർത്തനങ്ങളുടെ ഭരണഘടനാപരമായ സാധുത പരിശോധിക്കുന്നതിന് സുപ്രീം കോടതിക്ക് അധികാരമുണ്ട്.

ഭരണഘടനയിൽ പറഞ്ഞിരിക്കുന്ന അതിർത്തികൾ നിയമനിർമ്മാണ വിഭാഗമോ നിയമനിർവഹണ വിഭാഗമോ കടന്നു പ്രവർത്തിക്കുകയോ അവ നടപ്പാക്കാൻ വീഴ്ചകൾ വരുത്തുകയോ ചെയ്താൽ കോടതിക്ക് ആവശ്യമായ ഉത്തരവുകൾ പുറപ്പെടുവിക്കാൻ അധികാരമുണ്ട്. അതിരുകടക്കലിനെ അസ്ഥിരപ്പെടുത്താനും കോടതിക്കാവും. നാം ഭരണഘടനയാൽ ഭരിക്കപ്പെടുന്നു. ഭരണഘടന ജഡ്ജിമാരാൽ വ്യാഖ്യാനം ചെയ്യപ്പെടുന്നു. ഇത്തരം വ്യാഖ്യാനവും നിയമത്തിന്റെ പ്രഖ്യാപനവും കോടതികൾക്കും പാർലമെന്റിനും മന്ത്രിസഭപോലെയുള്ള സ്ഥാപനങ്ങൾക്കും ബാധകമാണ്. ഇന്ത്യയുടെ നീതിപീഠത്തിന്റെ അഗ്രത്തിലാണ് സുപ്രീം കോടതി എന്നതു മനസ്സിലാക്കേണ്ടതുണ്ട്. ഇന്ത്യയുടെ ഭൂപ്രദേശത്തുള്ള നീതിനിർവഹണപരവും അല്ലാത്തതുമായ എല്ലാ അധികാരസ്ഥാപനങ്ങളും സുപ്രീം കോടതിക്ക് സഹായകമായ തരത്തിൽ പ്രവർത്തിക്കാൻ ബാധ്യതയുള്ളവയാണ്. സുപ്രീം കോടതിക്ക് മുമ്പാകെ നിലവിലുള്ള ഏതൊരു വ്യവഹാരത്തിലും സംഗതിയിലും പൂർണമായ നീതി ചെയ്യുന്നതിനാവശ്യമായ വിധി കല്പിക്കാനോ ഉത്തരവു നല്കാനോ ഉള്ള ക്ഷേത്രാധികാരം സുപ്രീം കോടതിക്കുണ്ടെന്നുള്ളതാണ് ശ്രദ്ധേയമായ ഒരു സവിശേഷത. ഇതു വേറെയെങ്ങുമില്ലാത്ത ഒരു പ്രത്യേകതയാണ്. സുപ്രീം

കോടതിയുടെ ഇങ്ങനെയുള്ള നിർദ്ദേശം റിപ്പബ്ലിക്കിലാകെ പ്രാബല്യത്തിൽ വരുന്നതുമായിരുന്നു. അതുകൊണ്ട് ഇന്ത്യയിലെ സുപ്രീം കോടതി രാജ്യത്തെ നിയമങ്ങൾ പ്രഖ്യാപിക്കുകയും കക്ഷികൾ തമ്മിലുള്ള തർക്കങ്ങൾ തീർക്കുകയും മാത്രമല്ല ചെയ്യുന്നത്. പൂർണമായ നീതിചെയ്യുന്നതിനുള്ള അപൂർവമായ അധികാരവുമുള്ളതാണത്. പരിഹാരങ്ങൾ പൂർണമല്ലെങ്കിൽ അവ അനീതിക്ക് വിധേയനാകുന്നവന് പ്രയോജനം ചെയ്യുന്നില്ല. അതുകൊണ്ടാണ് ഇന്ത്യയിലെ അത്യുന്നത കോടതിക്ക് നിയമനിർമ്മാണപരമായ എന്തെങ്കിലും ആന്തരിക നിരോധനം ഇല്ലാതിരിക്കുന്നത്. ഭരണനിർവഹണപരമായ എന്തെങ്കിലും ആജ്ഞയ്ക്കും തടയാനാവാത്ത അധികാരമുണ്ട് സുപ്രീംകോടതിക്ക്. ഉചിതമായ സംഗതികളിൽ ഫലപ്രദമായ നിവൃത്തി നല്കുന്നതിന് ഇന്ത്യയിലെ സുപ്രീം കോടതി ക്ഷേത്രാധികാരം സംബന്ധിച്ച പാരമ്പര്യചട്ടങ്ങൾക്കപ്പുറത്തു പോയി നടപടികളെടുക്കാറുണ്ട്. ഇങ്ങനെയുള്ള നീതിന്യായ നടപടികളെടുക്കുന്നതിനെ നിർദ്ദിഷ്ടമായ നിയമവ്യവസ്ഥ പിന്താങ്ങുന്നില്ലെങ്കിലും നടപടിയെടുക്കുന്നുണ്ട്.

ഇന്ത്യയുടെ സുപ്രീം കോടതി മറ്റു പല അളവിലും സമുന്നതമാണ്. ആദ്യമായി ഇന്ത്യൻ ജനതയ്ക്ക് ഭരണഘടനയിലെ മൂന്നാം ഭാഗത്തിൽ ഉയർത്തിക്കാണിച്ചിട്ടുള്ള അവകാശങ്ങൾ ലഭിച്ചു. മഹത്തായ ഈ അവകാശങ്ങളെ രാജ്യത്തെ ഏതൊരു കോടതിക്കും പ്രാവർത്തികമാക്കാം. ഒരു പൗരന് തന്റെ മൗലികാവകാശം നിഷേധിക്കപ്പെട്ടാൽ അയാൾക്ക് ഏറ്റവും താഴത്തെ കോടതിയിൽ നിന്നുതന്നെ ഏറ്റവും ഉന്നതമായ സുപ്രീംകോടതിയിലേക്കു പോയി പരിഹാരം ആവശ്യപ്പെടാം. ഇതു നമ്മുടെ പരമോന്നത കോടതിയുടെ ഒരു സവിശേഷതയാണ്. ഭരണഘടനയുടെ അനുച്ഛേദം 32 ഈ വ്യവസ്ഥയെ തന്നെ ഒരു മൗലികാവകാശമാക്കുന്നു. ഈ വകുപ്പനുസരിച്ച് സുപ്രീം കോടതിക്ക് പൗര

രുടെ മൗലികാവകാശങ്ങളുടെ പ്രാബല്യമാക്കലിനുവേണ്ടി ഉത്തരവുകൾ പുറപ്പെടുവിക്കാം. ഇന്ത്യയുടെ ഭരണഘടനയുടെ ഭാഗം III ഉം IV ഉം, സുപ്രീംകോടതി ചെയ്തപോലെ ഭാവനാപരമായ സൃഷ്ടിപരതയോടെ വായിച്ചുനോക്കൂ. മനുഷ്യാവകാശങ്ങളുടെ സാർവലൗകിക പ്രഖ്യാപനത്തിൽ നാം കാണുന്ന നിയമവിജ്ഞാനസമ്പത്ത് ഇവിടെയും കാണാം. ബ്രിട്ടീഷ് ഭരണകാലത്ത് ജനങ്ങൾക്കോ കോടതികൾക്കോ ഈ മൗലികമൂല്യങ്ങൾ ഉണ്ടായിരുന്നില്ല. ഇന്ത്യയുടെ ഭരണഘടനയ്ക്കു കീഴിൽ മാത്രമാണ് അങ്ങനെയുള്ള അവകാശങ്ങൾ ജനങ്ങൾക്കു കൈവന്നത്. അങ്ങനെയുള്ള അവകാശങ്ങളെ പ്രാബല്യത്തിൽ കൊണ്ടു വരാൻ കോടതികൾക്ക്, പ്രത്യേകിച്ചു ഹൈക്കോടതികൾക്കും സുപ്രീം കോടതികൾക്കും നല്കിയ അധികാരം മഹത്തരമാണ്. ഇവ പഠിക്കുന്ന ഏതൊരു നിയമജ്ഞനും ഇന്ത്യാക്കാരന്റെ സ്വാതന്ത്ര്യത്തിനു മുമ്പുള്ള പദവിയും അവകാശങ്ങളും, അവനു ഭരണഘടന വന്നതിനുശേഷം നല്കപ്പെട്ട സ്വാതന്ത്ര്യങ്ങളും തമ്മിലുള്ള വൈരുദ്ധ്യം പ്രത്യേകം ശ്രദ്ധിക്കുകതന്നെ ചെയ്യും.

## നിയമത്തിനു മുന്നിലെ സമത്വം

ഭരണഘടനയുടെ മുൻകാലത്തെ നിയമഭരണത്തിൽ പല നിയമവ്യവസ്ഥകളിലും വിവേചനപരമോ അല്ലെങ്കിൽ മറ്റു തരത്തിൽ നഷ്ടം സംഭവിക്കുന്നതോ ആയ വ്യവസ്ഥകളുണ്ടായിരുന്നു. എന്നാൽ 1950 ജനുവരി 26-നു ഭരണഘടന പ്രാബല്യത്തിൽ വന്നപ്പോൾ സാമൂഹിക-നിയമ വ്യവസ്ഥിതിയിൽ പൂർണമായ പരിവർത്തനം സംഭവിച്ചു. ഈ അസാധാരണമായ സംഭവത്തിന്റെ പൂർണമായ ഉദ്ദേശ്യം മനസ്സിലാക്കുന്നതിന് ഭാഗം III ലും IV ലുമുള്ള അനുച്ഛേദങ്ങളിലൂടെ കണ്ണോടിക്കേണ്ടിയിരിക്കുന്നു. എല്ലാ മൗലികാവകാശങ്ങളും പൗരന്മാർ അനുഭവിച്ചു പോരുന്നു. അവയിൽ ചില

അവകാശങ്ങൾ പൗരന്മാരല്ലാത്തവർ പോലും അനുഭവിക്കുന്നു. ഭരണകൂടം പൗരന്മാരോ മറ്റുള്ളവരോ ഈ അവകാശം നിഷേധിക്കപ്പെട്ടവരാകരുതെന്നു നോക്കാൻ ബാദ്ധ്യസ്ഥമാണ്. അങ്ങനെ നല്കപ്പെട്ട അവകാശങ്ങളിൽ പ്രധാനമായത് നിയമത്തിനുമുന്നിലുള്ള സമത്വവും നിയമത്തിന്റെ തുല്യമായ സംരക്ഷണവുമെന്നു വിവരിക്കുന്നതാകുന്നു. ഭരണകൂടത്തിൽ നിന്നു പുറപ്പെടുവിക്കപ്പെടുന്ന ഏതെങ്കിലും നിയമനിർമ്മാണമോ ആചാരാധിഷ്ഠിത നിയമമോ മറ്റു നിർദ്ദേശമോ, 14-ാം അനുച്ഛേദത്തിന് (നിയമത്തിനുമുൻപിലുള്ള സമത്വം) വിരുദ്ധമാണെങ്കിൽ ശൂന്യമായിത്തീരുന്നു. അതിനു ഒരു ബലവുമില്ല. ഇതു അടിസ്ഥാനപരമായ വ്യവസ്ഥയാണ്. അതിന്റെ പ്രാധാന്യം നീതിന്യായപരമായ പുരോഗാമിത്വത്തിന്റെ ഓരോ ഘട്ടത്തിലും വികസിച്ചു പോരുന്നു. മൗലികാവകാശങ്ങൾ നിശ്ചലമായ സങ്കല്പങ്ങളല്ല. ചലനാത്മക സ്വഭാവത്തിലുള്ളതാണ്. ആവശ്യങ്ങളോടൊപ്പവും, കാലത്തിന്റെ മാറ്റങ്ങളും വെല്ലുവിളികളും അനുസരിച്ചും വളരുന്നതുമാകുന്നു. ജഡ്ജിമാരുടെ വീക്ഷണങ്ങളും മൂല്യങ്ങളും നിയമങ്ങളെ അവർ വ്യാഖ്യാനിക്കുന്നതിനെ സ്വാധീനിക്കുന്നുണ്ട്. ഭരണഘടനയുടെ സാമൂഹിക ദർശനം സ്ഥിതിസമത്വവാദാത്മകമാണ്. ജഡ്ജിമാർ ആ ദർശനത്തിൽ ഭാഗഭാക്കുകളാകണം. പാരമ്പര്യബദ്ധരായ ജഡ്ജിമാർ വിപ്ലവാത്മകപദങ്ങളിൽ യാഥാസ്ഥിതികാശയങ്ങൾ കാണുന്നുവെങ്കിലും അനുച്ഛേദം 142ൻ കീഴിലെ പ്രത്യേകാധികാരത്തിന്റെ പ്രയോഗത്തിൽ സുപ്രീംകോടതി കരകവിഞ്ഞതരത്തിൽ നൂതനമായ ക്ഷേത്രാധികാരങ്ങളിലേക്കു പ്രവേശിച്ചിട്ടുണ്ട്. എന്നാൽത്തന്നെയും നാം സർവോച്ച ന്യായാസനത്തെ വിവേകബുദ്ധിയോടെ വിശ്വസിക്കുകയും അനുച്ഛേദം 142ലെ അധികാരത്തെ പിൻതാങ്ങുകയും ചെയ്യണം.




'നിയമത്തിനുമു ന്നിൽ എല്ലാ പൗരന്മാരും സമന്മാർ.'

## മറ്റുകോടതികളുടെ ഘടന

ഇന്ത്യയുടെ ഭരണഘടന നീതിന്യായഘടനയുടെയും നിയമ പ്രക്രിയയുടെയും അടിസ്ഥാനശില സ്ഥാപിക്കുന്നു. നീതിന്യായ പരിപാലനവ്യവസ്ഥയുടെ അടിത്തറ കീഴ്ക്കോടതിക്കാണ്. ജില്ലയ്ക്കുള്ളിൽ നീതിന്യായ ശ്രേണിയുടെ മുകളിൽ ഡിസ്ട്രിക്ട് ആന്റ് സെഷൻസ് ജഡ്ജിമാരാണ്. ഔപചാരികമായി ഗവർണറാലാണ് നിയമിക്കപ്പെടുന്നതെങ്കിലും ഈ ജുഡീഷ്യൽ ഉദ്യോഗസ്ഥരെ ഹൈക്കോടതി തെരഞ്ഞെടുക്കുന്നു. ആ തലത്തിനു താഴെയുള്ളവരെ, അതായത് മുൻസിഫുമാർ, സിവിൽ ജഡ്ജിമാർ, മജിസ്ട്രേറ്റുമാർ മുതലായവരെ പബ്ലിക് സർവീസ് കമ്മീഷനും ഹൈക്കോടതിയും കൂടെ തെരഞ്ഞെടുക്കുന്നു. എല്ലാ കീഴ്ക്കോടതികളുടെയും നിയന്ത്രണം, ഉദ്യോഗക്കയറ്റവും സ്ഥലം മാറ്റവും ഉൾപ്പെടെ ഹൈക്കോടതിയിൽ നിക്ഷിപ്തമായിരിക്കുന്നു. അങ്ങനെ ഭരണനിർവ്വഹണ വിഭാഗത്തിന് നീതിനിർവ്വഹണ വിഭാഗത്തിന്റെ താഴെ തലങ്ങളിലുള്ളവരെ സ്വാധീനിക്കാൻ സാദ്ധ്യമല്ല, എന്തെന്നാൽ ഹൈക്കോടതിയുടെ കൈകളിലാണ് സജീവ മേൽനോട്ടം സ്ഥിതിചെയ്യുന്നത്. അതു പ്രത്യക്ഷമായും സ്വതന്ത്രമായ ഒരു സ്ഥാപനമാണ്. നീതിന്യായ വിഭാഗത്തിലെ ഏതെങ്കിലും ഉദ്യോഗസ്ഥന്റെ പ്രവർത്തനത്തിൽ ഇടങ്കോലിടുന്ന ഏതൊരാളെയും കോടതിയലക്ഷ്യത്തിനു ശിക്ഷിക്കാനുള്ള അധികാരമെന്ന ആയുധം അതിനുണ്ട്. ഏതൊരാളും ആ ആൾ എത്ര ഉന്നതനാകട്ടെ, ഏതൊരു ജുഡീഷ്യൽ ഉദ്യോഗസ്ഥനാകട്ടെ, എത്ര താഴ്ന്നവനുമാകട്ടെ, കോടതി അലക്ഷ്യത്തിനു ശിക്ഷിക്കപ്പെടുമെന്ന സാദ്ധ്യതയ്ക്കു വിധേയനാകാതെ സ്വാധീനിക്കാനാവുകയില്ല.

നമുക്കുള്ളത് ഏകാത്മക നീതിനിർവ്വഹണ വ്യവസ്ഥിതിയെന്നു വിളിക്കാവുന്ന ഒന്നാണ്. അത് അമേരിക്കൻ ഐക്യനാടുകളിലേതു പോലെയല്ല. അവിടെ ദ്വന്ദരൂപത്തി

ലുള്ളതാണ്. അതായത്, ഫെഡറൽ കോടതികളും സ്റ്റേറ്റ് കോടതികളും. ബ്രിട്ടീഷ് ഇന്ത്യൻ കാലത്തു തന്നെ ഒരൊറ്റ രൂപമായിരുന്നു ഉണ്ടായിരുന്നത്. അതു രാജ്യത്തിന്റെ ഐക്യവും അഖണ്ഡതയും ബലപ്പെടുത്തിയിരുന്നു. ഏതൊരു ഇന്ത്യക്കാരനും ഉത്തര ഭാഗത്തെ നാഗാലാൻഡിലെ ആളായാലും അല്ലെങ്കിൽ തെക്ക് കന്യാകുമാരിയിലുള്ള ആളായാലും സുപ്രീം കോടതിയിൽ നിന്ന് അവസാനത്തെ നീതി തേടുന്നു. സിവിലും ക്രിമിനലുമായ കോടതികളുടെ ചുറ്റുവട്ടിൽ നിന്ന് വിചാരാണാധികാരവും ആദ്യത്തെ അപ്പീലധികാരവും കഴിഞ്ഞ കേസുകൾ കറങ്ങി ഹൈക്കോടതിയിലെത്തുന്നു, അവിടെ നിന്നു ഇന്ത്യയിലെ നീതിവ്യവസ്ഥയിലെ അവസാനത്തെ പീഠമായ സുപ്രീം കോടതിയിലേക്കു കുതിക്കുന്നു.

ഓരോ സ്റ്റേറ്റിനും ഒരു ഹൈക്കോടതിയുണ്ട്. എന്നാൽ ചില പ്രത്യേക സാഹചര്യങ്ങളിൽ പാർലമെന്റിന് രണ്ടോ അതിലധികമോ സ്റ്റേറ്റുകൾക്കും ഒരു യൂണിയൻ പ്രദേശത്തിനും ഒരു പൊതു ഹൈക്കോടതി സ്ഥാപിക്കാവുന്നതാണ്. ഉദാഹരണത്തിന് ഗോവയ്ക്കും മഹാരാഷ്ട്രയ്ക്കും ഒരു പൊതു ഹൈക്കോടതിയുണ്ട്. പശ്ചിമബംഗാളിനും, ഒരു യൂണിയൻ പ്രദേശമായ ആൻഡമാൻ ആന്റ് നിക്കോബാറിനും പൊതു ഹൈക്കോടതിയാണ്. തമിഴ്നാടിനും പോണ്ടിച്ചേരിക്കും ഒരു പൊതു ഹൈക്കോടതിയുണ്ട്. ദേശീയ ന്യായാലയ പദ്ധതിയിൽ ഹൈക്കോടതിയുടെ സുപ്രധാനമായ പങ്ക് എന്താണെന്ന് ചിന്തിക്കാവുന്നതാണ്. ബ്രിട്ടീഷ് കാലങ്ങളിലേതിനെക്കാൾ കൂടുതൽ തന്ത്രപ്രധാനവും അധികാരവുമുള്ളതാണ് ഇന്ന് ഈ സ്ഥാപനം. അതു ഒരു റിക്കാർഡ് കോടതിയാവുകയാൽ അതിന് ആരെയും കോടതി അലക്ഷ്യത്തിനു ശിക്ഷിക്കാവുന്നതാണ്. (അനുഛേദം 219.) വാദത്തിനു തിയതി നിശ്ചയിക്കുന്ന സംഗതിയിൽ, ബഞ്ചുകൾ രൂപീകരിക്കുന്നതിൽ, ജീവനക്കാരുടെ ഭര

ണത്തിൽ എല്ലാം ചീഫ് ജസ്റ്റിസിന് ഒരു മേലധികാരമുണ്ട്. എന്നാൽ നീതിനിർവഹണപരമായ കാര്യത്തിൽ അദ്ദേഹം തുല്യന്മാരിൽ ഒന്നാമനാണ്. അല്ലാതെ ഉയർന്നവനല്ല. കീഴ്ക്കോടതികളിലെ നിയന്ത്രണത്തിന്റെ സംഗതികളിലും എല്ലാ ജഡ്ജിമാർക്കും പങ്കുണ്ട്.

## നീതിപീഠത്തിന്റെ സ്വതന്ത്രത

നീതിയുടെ കാര്യത്തിൽ പരമ പ്രധാനമാണ് ജഡ്ജിമാരുടെ സ്വാതന്ത്ര്യം. നിയമിക്കുന്നതിനും നീക്കം ചെയ്യുന്നതിനുമുള്ള അധികാരങ്ങൾ, സ്ഥലം മാറ്റവും ശമ്പളങ്ങളും സേവനത്തിലെ മറ്റ് ഉപാധികൾ സംബന്ധിക്കുന്ന അധികാരങ്ങൾ എന്നിവയിൽ ഈ തത്വം പ്രതിബിംബിക്കുന്നു. ഔപചാരികമായും ചടങ്ങുകൾ സംബന്ധിച്ച മുദ്രയിലും രാഷ്ട്രപതിയാണ് ജഡ്ജിമാരെ നിയമിക്കുന്നത്. എന്നാൽ യഥാർത്ഥത്തിൽ, നിയമനത്തിനായി പ്രസിഡന്റിന് ഒരു പേരു സമർപ്പിക്കുന്നതിൽ അവസാനിക്കുന്ന ഒരു പ്രക്രിയയുണ്ട്. ശുപാർശ ചെയ്യപ്പെടുന്ന ആളെ രാഷ്ട്രപതി അംഗീകരിക്കേണ്ടതുണ്ട്. അനുഛേദം 217 സ്റ്റേറ്റിലെ ചീഫ് ജസ്റ്റിസും സ്റ്റേറ്റിലെ ഗവർണറും ഇന്ത്യയുടെ ചീഫ് ജസ്റ്റിസും വഹിക്കുന്ന പങ്ക് നിശ്ചയിച്ചിട്ടുണ്ട്. പ്രധാനമന്ത്രിയും നിയമമന്ത്രിയും ഈ ചിത്രത്തിൽ കടന്നുവരുന്നുണ്ട്. ഇവരിൽ പ്രാധാന്യം ആർക്കാണുള്ളത്? ഇന്ത്യയുടെ ചീഫ് ജസ്റ്റിസോ അതല്ല പ്രധാനമന്ത്രിയോ? ഭരണഘടനനിർമ്മാണ സഭയിൽ വിശദീകരിക്കപ്പെട്ടത് ഇന്ത്യയുടെ ചീഫ് ജസ്റ്റിസുമായി ആലോചിക്കും എന്നതാണ്. പക്ഷേ, അദ്ദേഹത്തിന് വീറ്റോ ചെയ്യാവുന്ന അധികാരത്തോളമാകാവുന്ന അധികാരം സ്വീകാര്യമല്ല എന്നാണ്. സാധാരണമായി അപൂർവ്വം അപവാദങ്ങളൊഴിച്ച്, ചീഫ് ജസ്റ്റിസിന്റെ അഭിപ്രായത്തിൽ നിന്നു വിഭിന്നമാവുകയില്ല. എന്നാൽ അദ്ദേഹത്തിന്റെ അഭിപ്രായമാണ് നിർണ്ണായകമെന്ന് അവകാശപ്പെടാൻ പാടുള്ളതല്ല.

ചുരുക്കത്തിൽ ഭരണഘടന അക്ഷരാർത്ഥത്തിൽ തന്നെ അന്ത്യതീരുമാനം പ്രധാനമന്ത്രിയിൽ (രാഷ്ട്രപതിയിൽ) നിക്ഷിപ്തമാക്കിയിരിക്കുന്നു. എന്നാൽ കഴിയുന്നിടത്തോളം എല്ലാ സംഗതികളിലും അദ്ദേഹം ഇന്ത്യയുടെ ചീഫ് ജസ്റ്റിസുമായി ആലോചിക്കുകയും അദ്ദേഹത്തിന്റെ അഭിപ്രായം സ്വീകരിക്കുകയും ചെയ്യുന്നു. പ്രധാനമന്ത്രിക്കുള്ള ഈ പ്രാഥമ്യം നീതിന്യായ മണ്ഡലത്തിന്റെ സ്വാതന്ത്ര്യത്തെ ഹനിക്കുന്നുണ്ടോ? ഈ പ്രധാനപ്പെട്ട പ്രശ്നം ഒന്നിൽ കൂടുതൽ തവണ പരിഗണിക്കാൻ സുപ്രീം കോടതിക്കു സന്ദർഭമുണ്ടായി. ജഡ്ജിമാർ വിഭിന്നമായ അഭിപ്രായമുള്ളവരായി. ഭൂരിപക്ഷം അങ്ങോട്ടും ഇങ്ങോട്ടും ചാഞ്ചാടി. തത്ഫലമായി ജുഡീഷ്യൽ നിയമനനിയമത്തെ സന്നിഗ്ദ്ധമായി വിട്ടു. എന്നിരുന്നാലും സുപ്രീം കോടതിയിലെ ഒൻപതു ജഡ്ജിമാരുടെ ഒരു ബഞ്ച് അവസാനമായി ഈ പ്രശ്നം പരിഗണിക്കുകയും അവരിലെ ഭൂരിപക്ഷം ആത്യന്തികമായി അധികാരസ്ഥാനം, ചീഫ് ജസ്റ്റിസിനാണെന്നും, എന്നാൽ അദ്ദേഹം തന്റെ സഹപ്രവർത്തകരിലെ ഏറ്റവും മുതിർന്ന രണ്ടു ജഡ്ജിമാരുമായി ആലോചിച്ചിരിക്കണമെന്നും പ്രഖ്യാപിച്ചു. പ്രധാനമന്ത്രിക്കു ചീഫ് ജസ്റ്റിസ് നിർദ്ദേശിക്കുന്ന പേരിനോടു വിയോജിക്കുകയും ആ പേരു തള്ളിക്കളയുവാനും കഴിയില്ല. അങ്ങനെ ചെയ്യാൻ ജഡ്ജിമാരെ സ്വാധീനിച്ച പരിഗണന പ്രധാനമായും നീതിനിർവ്വഹണവിഭാഗത്തിന്റെ സ്വാതന്ത്ര്യവും ഭരണനിർവ്വഹണമണ്ഡലത്തിലെ അത്യുന്നതനായ അധികാരിയുടെ ഇടപെടലിൽ നിന്നുള്ള ഉന്മുക്തിയുമാണ്. ഇന്നും വളരെ ഏറെ വിവാദം ഇതിനെ സംബന്ധിച്ച് നിലനില്ക്കുന്നുണ്ട്. ഒരു പുതിയ വാദം ഉന്നയിച്ചിട്ടുള്ളത് ഹൈക്കോടതികളിലും സുപ്രീം കോടതിയിലും ജഡ്ജിമാരെ നിയമിക്കുന്നതിന് ഒരു ദേശീയ ജുഡീഷ്യൽ കമ്മീഷൻ വേണമെന്നാണ്. അതെന്തായാലും ഇന്നത്തെ നിയമം അനുസരിച്ച് ചീഫ്

ജസ്റ്റിസ് തന്റെ ഏറ്റവും സീനിയർമാരായ സഹപ്രവർത്ത കരുമായി ആലോചിച്ച് പേരുകൾ അയയ്ക്കുന്നു. അതു രാഷ്ട്രപതി സ്വീകരിക്കുന്നു. അതു നിയമമന്ത്രാലയവും പ്രധാനമന്ത്രിയുടെ ഓഫീസും മുഖേനയാണ് അയക്കുന്ന തെങ്കിലും.

സ്റ്റേറ്റിലെ ചീഫ് ജസ്റ്റിസ് നിയമിക്കാൻ ഉദ്ദേശിക്കുന്ന വരുടെ പേരുകൾ തന്റെ സീനിയർ സഹപ്രവർത്തകരുമായി വളരെ ചുരുക്കമായി മാത്രമേ ചർച്ചചെയ്യാറുള്ളൂ എന്നതു വിചിത്രമാണെങ്കിലും സത്യത്തിനു വളരെ സമീപമാകുന്നു.

അന്ത്യതീരുമാനം എടുക്കാനുള്ള ഈ മഹത്തായ അധി കാരം ലഭിച്ച ഇന്ത്യയുടെ ചീഫ് ജസ്റ്റിസ് വിശ്വാസ്യമായ ചില പ്രഭവങ്ങളനുസരിച്ച് ഗൗരവമേറിയതോ തീർച്ചയാക്കു ന്നതോ ആയ ആലോചനകൾ നടത്താതെ ചില സ്വന്തം തീരുമാനങ്ങളെടുക്കുകയുണ്ടായി. തനിക്കുമാത്രമായി അധി കാരം സ്വയമേറ്റെടുക്കുന്നത് അത്യുന്നതനായ ഒരു അധി കാരി തന്നെയായാലും ദുർവിനിയോഗത്തിലേക്കു നയി ച്ചേക്കാം. ഫലപ്രദമായ ജനാധിപത്യപരിമിതികൾ ജഡ്ജി മാരെ തെരഞ്ഞെടുക്കുന്നത് പക്ഷപാതത്തോടോ വ്യക്തി പരമായ മുൻവിധിയോ കൂടാതെയാണെന്നുള്ള ഉറപ്പു വരു ത്താൻ ആവശ്യമാകുന്നു. നീതി നിർവ്വഹണത്തിലെ സ്വാത ന്ത്ര്യത്തിന് ചീഫ് ജസ്റ്റിസിന്റെ ഇഷ്ടം പകരമാവുകയില്ല.

ചിലപ്പോൾ ജഡ്ജി സ്ഥാനത്തേയ്ക്കുള്ള ഉദ്യോ ഗാർത്ഥികളുടെ ആക്ഷേപകരമായ മുൻകാല പ്രവർത്തന ങ്ങൾ അവഗണിക്കപ്പെടുകയും ചീഫ് ജസ്റ്റിസുമാരുടെ തല ത്തിലുള്ള അന്വേഷണപരിശോധനകൾ ഉണ്ടായാൽ തന്നെയും നിയമമന്ത്രാലയം പ്രതിഷേധാർഹമായ നിയമ നങ്ങൾ നടത്തുന്നുണ്ട്. അസാധാരണമായ ഒരു സംഗതി യിൽ സുപ്രീം കോടതി, അസമിലെ ഹൈക്കോടതിയിലെ

ഒരു ജഡ്ജിയുടെ നിയമനത്തെ ചോദ്യം ചെയ്തു. അദ്ദേഹത്തിന്റെ നിയമന വാറണ്ട് അതിനു മുൻപു തന്നെ പുറപ്പെടുവിച്ചു കഴിഞ്ഞിരുന്നെങ്കിലും, പറയപ്പെട്ട ജഡ്ജിക്ക് ഒരു ചീത്ത റിക്കാർഡാണുള്ളതെന്നും എന്നാൽ അദ്ദേഹത്തിന്റെ കടലാസുകൾ തടഞ്ഞു വയ്ക്കാതെ അയച്ചുകൊടുത്തുവെന്നും ആരോപിച്ചിരുന്നു. ഈ നിയമനത്തിന്റെ സാധുതയെ ചോദ്യം ചെയ്തുകൊണ്ട് ഒരു റിട്ട് ഹർജി ബോധിപ്പിക്കപ്പെട്ടപ്പോൾ ഹൈക്കോടതിയിൽ അതു സ്വീകരിച്ചു. സുപ്രിംകോടതി പിന്നീട് ആ നിയമനത്തെ തന്നെ അസ്ഥിരപ്പെടുത്തി. ഇവിടെ വീണ്ടും അനുച്ഛേദം 142നെ ബഞ്ചിൽ ഇരിക്കാൻ അർഹതയില്ലാത്ത ജഡ്ജിമാരിൽ നിന്ന് ജനങ്ങളെ രക്ഷിക്കേണ്ടതാണെന്ന അർത്ഥത്തിൽ അർത്ഥപൂർണ്ണമായ നീതി നടത്തുന്നതിനുവേണ്ടി അവസാനത്തെ നടപടിയെന്ന നിലയിൽ ഉപയോഗപ്പെടുത്തി.

നീതിന്യായപരമായ സ്വാതന്ത്ര്യം സംബന്ധിക്കുന്ന വേറൊരു വിവാദം ഹ്രസ്വമായി ശ്രദ്ധിക്കേണ്ടതുണ്ട്. ഒരു ജഡ്ജി ഒരു കുറ്റകൃത്യം ചെയ്താൽ അദ്ദേഹത്തെ പ്രോസിക്യൂട്ട് ചെയ്യാമോ? എല്ലാ കേസുകളിലും "പാടില്ല" എന്നു പറയുന്നതായാൽ അതിന്റെ ഫലം കുറ്റവാളികൾ ജഡ്ജിമാരായി തുടരുന്നതാണ്. ഒരാളുടെ ഔദ്യോഗിക നിർവ്വഹണത്തിന്റെ ഗതിയിലോ ഉദ്യോഗത്തിന്റെ പേരിലോ ഏതെങ്കിലും കുറ്റം ചെയ്യപ്പെട്ടാൽ ഉന്മുക്തി ആവശ്യമാണ്. എന്നാൽ അദ്ദേഹത്തിന്റെ കർത്തവ്യങ്ങളുടെ ഉത്തമവിശ്വാസപൂർവ്വമായ നിർവ്വഹണവുമായി ഒരു ബന്ധവുമില്ലാത്ത കുറ്റകൃത്യമാകുമ്പോൾ "ഇല്ല" എന്നു പറയണം. രാമസ്വാമിയുടെ കേസിൽ (അഴിമതി നിരോധന ആക്ടിൻകീഴിൽ) വരവിന് ആനുപാതികമല്ലാത്ത സ്വത്ത് ആർജ്ജിച്ചതിന്റെ പേരിൽ ജഡ്ജിയെ വിചാരണചെയ്തു. വിചാരണയിൽ നിന്നും സമ്പൂർണ്ണമായ ഉന്മുക്തിയുണ്ടെന്നു അവകാശപ്പെട്ടു

കൊണ്ട് അദ്ദേഹം അയച്ച ആക്ഷേപം സുപ്രീം കോടതി തള്ളിക്കളഞ്ഞു.

നീതിപീഠത്തിന്റെ സ്വാതന്ത്ര്യം സംബന്ധിച്ച മൗലിക തത്വങ്ങൾ 1985 നവംബർ 29-ലെയും 1985 ഡിസംബർ 13-ലേയും പ്രമേയങ്ങൾ വഴി ഐക്യരാഷ്ട്രസംഘടന അംഗീകരിച്ചു. (എ കംപൈലേഷൻ ഓഫ് ഇന്റർനാഷണൽ ഇൻസ്ട്രൂമെന്റ്സ്-വാല്യം 1 പുറം 336) ഇന്ത്യയുടെ ഭരണഘടന ആ അടിസ്ഥാന തത്വങ്ങളെ ഏറ്റുപറയുന്നു. ആ തത്വങ്ങൾക്കു ആധാരമായുള്ള വീക്ഷണത്തിനും യഥാർത്ഥമായ അവസ്ഥയ്ക്കുമിടയിൽ ഒരു വിടവുണ്ടെങ്കിലും. ജുഡീഷ്യൽ സ്വാതന്ത്ര്യം പൂർണ്ണമായിത്തന്നെ യാഥാർത്ഥ്യമാക്കുന്നതിനു കൂടുതൽ യത്നങ്ങൾ ഏറ്റെടുക്കണമെന്നതിനു മറ്റു പ്രദേശങ്ങളിലെന്നപോലെ ഇവിടെയും ആവശ്യപ്പെടേണ്ടിയിരിക്കുന്നു.

## മൗലിക അവകാശസംരക്ഷണം കോടതിയിലൂടെ

നീതിന്യായപരമായ പരിഹാരത്തിനുള്ള അവകാശം, ഭരണഘടനയുടെ അടിസ്ഥാന ഘടകത്തിന്റെ ഒരു ഭാഗമാണെന്ന് സുപ്രീം കോടതി പ്രഖ്യാപിച്ചിട്ടുണ്ട്. ഇതിന്റെ അർത്ഥം പാർലമെന്റിനോ മന്ത്രിസഭയ്ക്കോ നീതിന്യായപരമായ പരിഹാരത്തിനുള്ള ഒരു പൗരന്റെ അവകാശത്തെ നിഷേധിക്കുവാനോ മറ്റു തരത്തിൽ വെട്ടിക്കുറയ്ക്കാനോ പാടില്ലെന്നാണ്. അങ്ങനെ ഈ രാജ്യത്തിലെ ഉന്നത കോടതികൾ മനുഷ്യാവകാശങ്ങളുടെ കാവൽക്കാരനും കാവൽനായയുമാണ്. അതിനെക്കാൾ പ്രധാനമായത്, നിയമം ചോദ്യം ചെയ്യാൻ പാടില്ലാത്തതും ബാധകമാകുന്നതാണെന്നും പ്രഖ്യാപിക്കാനുമുള്ള കോടതിയുടെ ആധികാരികതയാണ്. മൗലികാവകാശങ്ങളുടെ വ്യാപ്തി ഉന്നത കോടതി ഭരണഘടനയിലെ ഭാഷയ്ക്കു നല്കിയ അർത്ഥനിർണ്ണയത്തോടൊപ്പം വികസിക്കുന്നു. മൗലിക സ്വാതന്ത്ര്യ

ങ്ങൾ പുതിയ വെല്ലുവിളികൾ ഉയരുമ്പോൾ കോടതികൾ ജാഗ്രതയോടെ പ്രതിരോധിക്കുന്നു എന്നതു ഓർക്കുന്നതും ഉചിതമായിരിക്കും. കോടതിയിലുള്ള അർത്ഥ നിർണ്ണയനം മാറ്റമില്ലാത്തതല്ല. എന്നാൽ മൗലിക സ്വാതന്ത്ര്യങ്ങളെ സംബന്ധിച്ച് എന്നേരവും സജീവമാണ്. എന്തുകൊണ്ടെന്നാൽ ഭരണഘടനയുടെ സർവാധീശത സാധാരണ നിയമത്തിന് മീതെയാകുന്നു. എന്നാൽത്തന്നെയും കോടതികൾ ചിലപ്പോൾ യാഥാസ്ഥിതികത കാട്ടിയിട്ടുണ്ടെന്നു മാത്രമല്ല പിന്തിരിപ്പൻ സ്വഭാവവും പ്രകടിപ്പിച്ചിട്ടുണ്ടെന്നും വായനക്കാരെ അറിയിക്കേണ്ടതുണ്ട്. എന്നാൽ മറ്റു സന്ദർഭങ്ങളിൽ അവ പുതിയ ഉയരങ്ങളിലേക്ക്, ഭരണനിർവ്വഹണ മണ്ഡലത്തിന്റെയോ നിയമനിർമാണമണ്ഡലത്തിന്റെയോ ജനങ്ങളുടെ അവകാശങ്ങളിലേയ്ക്കുള്ള ആക്രമണത്തിൽ നിന്നു ജനങ്ങളെ രക്ഷിക്കാൻ, വളരുകയും ചെയ്തിട്ടുണ്ട്. ചില ഉദാഹരണങ്ങൾ സഹായകരമാകും. എ. കെ. ഗോപാലന്റെ കേസിൽ സുപ്രീം കോടതി, കരുതൽ തടങ്കലിനെ സംബന്ധിക്കുന്ന അനുഛേദം 22നെ പാലിച്ചു എന്ന കാരണത്താൽ അഞ്ചിന്റെ ഭൂരിപക്ഷ പ്രകാരം തടങ്കലിൽ വച്ചതിനെ ശരിവച്ചു. മൗലികാവകാശങ്ങളുടെ അദ്ധ്യായത്തിലെ മറ്റെല്ലാ അനുഛേദങ്ങളെയും പരാമർശിച്ചു കൊണ്ട് തടങ്കലിനെ ചോദ്യം ചെയ്യേണ്ടതാണെന്ന വാദം ബഞ്ചിലെ ഭൂരിപക്ഷം അംഗീകരിച്ചില്ല. കോടതിയോടുള്ള എല്ലാ ആദരവോടും കൂടെ തന്നെ ഇതൊരു പിന്നാക്കം പോകുന്ന തീരുമാനമാണെന്നു പറഞ്ഞു കൊള്ളട്ടെ. എ. കെ. ഗോപാലനു വിചാരണ കൂടാതെ ജയിലിൽ കഴിയേണ്ടതായി വന്നു. എന്നിരുന്നാലും ബാങ്കുകളുടെ ദേശസാൽക്കരണം (കൂപ്പറിന്റെ കേസ്) സുപ്രീം കോടതിയിൽ ചോദ്യം ചെയ്യപ്പെട്ടപ്പോൾ, എ. കെ. ഗോപാലന്റെ കേസിന്റെ വിധി മറിച്ചാക്കിക്കൊണ്ട് ഭാഗം III–ലെ ഓരോ മൗലികാവകാശത്തിനെയും ചാണയിൽ പരിശോധിച്ചുവേണം അവകാശം എടുത്തുകള

യുന്നത് എന്നു വിധിക്കുകയുണ്ടായി. അങ്ങനെ ബാങ്ക് ദേശസാൽക്കരണപദ്ധതിയെ സുപ്രീം കോടതി അസ്ഥിരപ്പെടുത്തി. പ്രൈവറ്റ് ബാങ്കുകളുടെ ഓഹരി ഉടമകൾക്കു സർക്കാരിനു കൂടുതൽ നഷ്ടപരിഹാരം കൊടുക്കേണ്ടതായി വന്നു. കൂടാതെ രാജാക്കന്മാരുടെ പ്രിവിപഴ്സ് എടുത്തു കളഞ്ഞ നിയമത്തെയും കോടതി അസ്ഥിരപ്പെടുത്തി. ഇത് ഇന്ത്യൻ റിപ്പബ്ലിക്കിൽ ഒരു വൈരുദ്ധ്യമായിരുന്നു. രാജാക്കന്മാരുടെ സംഗതിയിൽ പ്രകടിപ്പിച്ചത് അതിസംവേദനമായിരുന്നു. സ്വാതന്ത്ര്യസമരത്തിലെ ദേശീയ പ്രസ്ഥാനക്കാലത്ത് നല്കിയ വാഗ്ദാനത്തിന്റെ ഭാഗമായിരുന്ന കാർഷിക പരിഷ്കാരത്തിനുവേണ്ടി ഉണ്ടാക്കിയ കേരള ഭൂപരിഷ്ക്കരണ ആക്ടിനെ സുപ്രീം കോടതി അസ്ഥിരപ്പെടുത്തി. മറ്റു ഭൂപരിഷ്ക്കരണ നിയമങ്ങളും ഹൈക്കോടതികളുടെയും സുപ്രീം കോടതികളുടെയും മരണകരമായ താഡനങ്ങൾ നേരിടുകയായിരുന്നു. ഭൂപരിഷ്ക്കരണങ്ങളെ രക്ഷിക്കാൻ പാർലമെന്റിന് ഭരണഘടനയിൽ ഭേദഗതി വരുത്തേണ്ടതായി വരുന്നതുവരെ ഇവയും മറ്റു വിധികളും കാണിക്കുന്നത് ജനങ്ങളുടെ മഹത്തായ അവകാശങ്ങളുടെ അംഗീകാരം സ്വയമായി സംഭവിക്കുമെന്ന് കരുതാൻ പാടില്ലെന്നാകുന്നു. ഈ ചിത്രത്തിന്റെ മറുവശത്തേക്കു നമുക്കു നോക്കാം. നിയമവാഴ്ചയുടെ അവിഭാജ്യഘടകമായ (അനുച്ഛേദം 14ലെ) നിയമത്തിന്റെ മുൻപിലെ സമത്വത്തിന്റെയും നിയമത്തിന്റെ സമമായ സംരക്ഷണത്തിന്റെയും അടിസ്ഥാനത്തിൽ സുപ്രീം കോടതി പല പുരോഗമനപരമായ നിയമങ്ങളെയും ശരിവച്ചിട്ടുണ്ട്. ഉദാഹരണങ്ങൾ വളരെയേറെ ലഭ്യമാണെങ്കിലും ഒന്നിവിടെ പരാമർശിക്കാം. പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയുടെ കാലത്ത് 1975-ൽ അവരുടെ തെരഞ്ഞെടുപ്പ് അസ്ഥിരപ്പെടുത്തി. പക്ഷേ പാർലമെന്റ് പ്രധാനമന്ത്രിയുടെ തെരഞ്ഞെടുപ്പുകളെ സംബന്ധിച്ചു വിശാലമായ ഉന്മുക്തി നല്കുന്ന കുറെ

വ്യവസ്ഥകൾ ഉൾപ്പെടുത്തിയ ഒരു നിയമം ഉണ്ടാക്കി. ഈ സംഗതി സുപ്രീം കോടതി മുമ്പാകെ രാജ് നാരായണൻ അഭി ഇന്ദിരാ നെഹ്റു ഗാന്ധി എന്ന കേസിൽ വന്നു. കോടതി ഈ പ്രത്യേക വ്യവസ്ഥയെ പ്രധാനമന്ത്രിയുടെ ഗുണത്തിനായി തുല്യമല്ലാത്ത വിവേചനം കാണിക്കലാണെന്നും അനുഛേദം 14ലെ സമത്വവ്യവസ്ഥയെ ഉല്ലംഘിക്കുന്നതാണെന്നും ഉള്ള കാരണത്താൽ റദ്ദ് ചെയ്യുകയും ചെയ്തു.

സംസ്ഥാനത്തിന്റെ സ്വയംഭരണം സംബന്ധിച്ചു കോടതി ഉഭയഭാവം കാണിക്കുന്നു. കേന്ദ്രത്തിന്റെ മേധാവിത്വത്തിന് കോടതിയുടെ പിന്തുണ ലഭിച്ചിട്ടുണ്ട്. അതേ സമയം സംസ്ഥാനങ്ങളുടെ പരിമിതമായ പരമാധികാരവും അംഗീകരിക്കപ്പെട്ടിട്ടുണ്ട്. പരിചിതമായ അനുഛേദം 356 പ്രകാരം കേന്ദ്രം സംസ്ഥാന നിയമസഭയെ പിരിച്ചുവിടാനും ഭരണനിർവ്വഹണാധികാരം ഏറ്റെടുക്കാനും അതിനുപകരം രാഷ്ട്രപതി ഭരണം സ്ഥാപിക്കാനും എപ്പോഴൊക്കെ തയ്യാറായോ, അപ്പോഴൊക്കെ അതിനെതിരായി കോടതി മുഖാന്തിരമുള്ള നീക്കങ്ങൾ പരാജയമാണെന്നു തെളിഞ്ഞു. പലപ്പോഴും രാഷ്ട്രീയോദ്ദേശത്തോടെ അനുഛേദം 356-ൻ കീഴിൽ നടത്തിയ ജനാധിപത്യവിരുദ്ധമായ നടപടികളെ സുപ്രീം കോടതി ശരിവച്ചു. എന്നാൽ അതേസമയം സുപ്രീം കോടതിയുടെ ഇന്നത്തെ വീക്ഷണം അനുഛേദം 356നു കീഴിലെ രാഷ്ട്രപതിയുടെ വിളംബരത്തിൽ ഉത്തമവിശ്വാസരാഹിത്യമുണ്ടെങ്കിൽ അതിനെ അസ്ഥിരപ്പെടുത്താമെന്നാകുന്നു. അത്തരം പുരോഗമനപരമായ ഒരു സമീപനം ജനങ്ങൾക്കു ഒരു വാഗ്ദാനം നല്കുന്നു. കൂടാതെ ഇന്നു ജനാധിപത്യം കൂടുതൽ സുരക്ഷിതമാണ്. എന്തെന്നാൽ ദുരുദ്ദേശപരമായ ദുരുപയോഗപ്പെടുത്തലുകളെ സംബന്ധിച്ചു കോടതികളുടെ മേൽനോട്ടം ഉണ്ടാകുന്നു. ജസ്റ്റിസ് സർക്കാരിയ അദ്ദേഹത്തിന്റെ ഐതിഹാസികമായ

റിപ്പോർട്ടിൽ നിരൂപണദൃഷ്ടിയോടെ പറയുന്നത് 100-ല ധികം സന്ദർഭങ്ങളിൽ രാഷ്ട്രപതി ഭരണം അടിച്ചേൽപ്പിക്ക പ്പെട്ടു എന്നാണ്.

മൗലികാവകാശങ്ങളെ സംബന്ധിക്കുന്ന സുപ്രീം കോടതിയുടെ വിധികളിലെ നിമ്നോന്നത ഭാവങ്ങളെ സവി സ്തരം പ്രതിപാദിക്കുന്നത് അസാദ്ധ്യമാണ്. എന്നാൽ നിയ മത്തിലുണ്ടായ വികാസങ്ങൾ എന്തെന്ന് സാധാരണ പുരു ഷനും സ്ത്രീയും മനസ്സിലാക്കുന്നതിനു ചില പ്രവണതകൾ ചൂണ്ടിക്കാണിക്കാവുന്നതാണ്.

എല്ലാ മനുഷ്യാവകാശങ്ങളിലും വെച്ച് ഏറ്റവും വില യേറിയതിൽ ഒന്ന് ജീവനും സ്വാതന്ത്ര്യത്തിനുമുള്ള അവ കാശമാണ്. ഇന്ത്യയുടെ ഭരണഘടനാ അനുഛേദം 21-ൻ കീഴിൽ ജീവനെയും സ്വാതന്ത്ര്യത്തെയും നിയമത്താൽ സ്ഥാപിക്കപ്പെട്ട നടപടി അനുസരിച്ചല്ലാതെ എടുത്തുകള യാവുന്നതല്ല എന്നതു തറപ്പിച്ചു പറഞ്ഞുകൊണ്ടു ജീവ നെയും സ്വാതന്ത്ര്യത്തെയും ഏറെക്കുറെ സംരക്ഷിക്കു ന്നുണ്ട്. ഈ അനുഛേദത്തിന്റെ പുതിയൊരു വഴി തെളി ക്കുന്ന അർത്ഥ നിർണ്ണയത്തിലൂടെ സുപ്രീം കോടതി ഈ വ്യവസ്ഥയ്ക്ക് അസാധാരണമായ വ്യാപനവും അഗാധമായ അർത്ഥവും നല്കിയിരിക്കുന്നു. തീർച്ചയായും ഇത് ജന ങ്ങൾക്കു വലിയ അളവിൽ പ്രയോജനമുണ്ടാകുന്ന കോട തിയുടെ കുലീനമായ കർമ്മോത്സുകതയാണ്. അനുഛേദം 21-ലെ "ജീവൻ" എന്ന പദം കോടതിയാൽ ധന്യമാക്ക പ്പെട്ടു. ചുരുക്കത്തിൽ "ജീവൻ" എന്നത് സസ്യങ്ങളുടെ ജീവ നെക്കാൾ വളരെയേറെയാണ്. ജീവൻ എന്നതിൽ ജീവിത മാർഗ്ഗവും ജോലി ചെയ്യാനുള്ള അവകാശവും ഉൾപ്പെടുന്നു. ജീവനിൽ അന്തസ്സും ഉൾപ്പെടുന്നു. അല്ലാത്തപക്ഷം മനു ഷ്യജീവിതം ജന്തുവിന്റെ ജീവിതം മാത്രമായിത്തീരുന്നു. സുപ്രീം കോടതിയുടെ അഭിപ്രായത്തിൽ ജീവനുള്ള അവ

കാശമെന്നതിൽ വിദ്യാഭ്യാസത്തിനും ആരോഗ്യത്തിനും, മാലിന്യം കലരാത്ത വായു, വെള്ളം, പരിസ്ഥിതിപരമായ പൊരുത്തം എന്നിവയും ശബ്ദമലിനീകരണ നിരോധനവും ഉൾപ്പെടുന്നു. ജീവനുള്ള അവകാശം, അതിന്റെ സാന്മാർഗ്ഗികവും ആത്മീയവുമായ പരിണാമങ്ങൾ, വധശിക്ഷയുടെ നിറുത്തലാക്കൽ അല്ലെങ്കിൽ അതിന്റെ ഗൗരവമായ നിയന്ത്രണം എന്നിവയെ ധ്വനിപ്പിക്കുന്നു.

അനുഛേദം 21ൽ വ്യക്തിപരമായ സ്വാതന്ത്ര്യവും ഉൾപ്പെടുന്നു. അതുകൊണ്ട്. സ്വകാര്യതയ്ക്കുള്ള അവകാശം നല്കപ്പെട്ടിരിക്കുന്നു. വ്യക്തിപരമായ സ്വാതന്ത്ര്യത്തെയും ജീവിതത്തിന്റെ വിലമതിക്കപ്പെടുന്ന ഗാഢസ്നേഹബന്ധങ്ങളെയും ദോഷകരമായി ബാധിക്കുന്നുവെന്നുള്ളതിനാൽ ഭരണകൂടം സ്വകാര്യതയെ കടന്നാക്രമിക്കരുത്. കോടതികളിലെ വിചാരണകളുടെ സംഗതിയിൽ ഈ അനുഛേദം (21) കോടതി പരിഗണിക്കുകയും വേഗത്തിലുള്ള വിചാരണകൾ, ജാമ്യത്തിന്റെ കാര്യത്തിൽ നീതിപൂർവ്വമായ ഉപാധികൾ, ദരിദ്രർക്കുള്ള നിയമസഹായം മുതലായവ ഉൾപ്പെടുമെന്നു പറഞ്ഞു. മൃഗീയവും അപരിഷ്കൃതവുമായ അവസ്ഥകൾ നിലനിന്നിരുന്ന തടവറകൾ മനുഷ്യോചിതമാക്കപ്പെട്ടു. തൊഴിൽ ചെയ്യുന്നതിന് ഭൂമി കൊടുക്കുന്നതും നിർദ്ദേശിക്കപ്പെട്ടു. ഏറ്റവും കുറഞ്ഞ കൂലിയിലും കുറഞ്ഞ കൂലി കൊടുത്ത്, തൊഴിൽ ചെയ്യുന്നവരെ ചൂഷണം ചെയ്യുന്നത് (അതിലും കുറവായതു തൊഴിൽ ചെയ്യുന്ന സ്ത്രീകൾക്കു കൊടുക്കുന്നു.) അനുഛേദം 23നെ ഉല്ലംഘിക്കുന്നു എന്നു പറഞ്ഞു. ഇതിനെ കോടതി അപലപിച്ചു. ഇന്ന് ജീവനും സ്വാതന്ത്ര്യത്തിനുമുള്ള പൗരന്റെ അവകാശം, സുപ്രീം കോടതി നല്കിയ അർത്ഥനിർണ്ണയനം കാരണമായി ഒരു വിശാലമായ മേഖല ഉൾക്കൊള്ളുന്നു. കൂടാതെ അതിന്റെ വ്യാപ്തിക്കുള്ളിൽ മനുഷ്യാവകാശങ്ങളുടെ അന്താരാഷ്ട്ര ഉടമ്പടികൾ നിശ്ചയിച്ചിട്ടുള്ളത് ഉൾപ്പെടുന്നു.

ജീവിതം പരിധിയില്ലാത്ത ഒരു പ്രക്രിയയാണ്. അതു കാല ങ്ങളുടെ ആവശ്യത്തിനൊത്ത് വികസിക്കുന്നു. മനുഷ്യാവ കാശങ്ങളുടെ രണ്ടു അന്താരാഷ്ട്ര ഉടമ്പടികളിൽ ഇന്ത്യ കക്ഷിയാണ്. അതിനാൽ സുപ്രീം കോടതിയുടെ അർത്ഥ നിർണ്ണയനം അന്താരാഷ്ട്ര നിയമവിജ്ഞാനത്തിന് അനു യോജ്യമായതാകുന്നു.

ഭരണഘടനയുടെ കീഴിൽ ഇന്ത്യക്കാരുടെ മൗലിക സ്വാതന്ത്ര്യങ്ങൾ മഹത്തായ ഒരു ഉറപ്പാണ്. എന്നാൽ അവ ഉല്ലംഘിക്കപ്പെടുമ്പോൾ ജനങ്ങൾ എങ്ങനെ തങ്ങളുടെ അവകാശങ്ങളെ പ്രാബല്യത്തിൽ കൊണ്ടുവരുന്നു? ഇതിന്റെ ഉത്തരം ഭരണഘടനാപിതാക്കന്മാർ നല്കുന്നുണ്ട്. ഭരണഘടനയുടെ അനുഛേദം 32 പൗരന് സുപ്രീം കോടതി യിൽ അപേക്ഷിക്കാൻ അധികാരം നല്കുന്നു. സമുചിത മായ പരിഹാരങ്ങൾ നല്കുവാൻ കോടതിക്ക് സമഗ്രമായ ആധികാരിത നല്കുന്നു. ഹൈക്കോടതികൾക്കു മൗലി കാവകാശങ്ങൾ മാത്രമല്ല, ഉല്ലംഘിക്കപ്പെട്ട മറ്റേതൊരു അവ കാശവും പ്രാബല്യത്തിൽ വരുത്തുന്നതിന് അനുഛേദം 226നു കീഴിൽ റിട്ടുഹർജികൾ സ്വീകരിക്കാവുന്നതാണ്. ഈ സന്ദർഭത്തിൽ അനുച്ഛേദം 14 പ്രധാനപ്പെട്ടതാകുന്നു. എന്തെന്നാൽ ഭരണനിർവ്വഹണമണ്ഡലം തന്നെ കാണി ക്കുന്ന വിവേചനവും "സമത്വഖണ്ഡ"ത്തിന്റെ ഉല്ലംഘന മാകുമെന്ന് സുപ്രീം കോടതി ഒരു സുപ്രധാന കേസിൽ (മേനകാ ഗാന്ധിയുടെ കേസിൽ) പ്രഖ്യാപിച്ചു. അങ്ങനെ ഭരണനിർവ്വഹണ മണ്ഡലത്തിന്റെയോ നിയമനിർമ്മാണ മണ്ഡലത്തിന്റെയോ വിവേചനം കാരണമായി ഒരു പൗരന് ക്ഷതി സംഭവിക്കുമ്പോഴെല്ലാം കോടതിക്ക് ഇടപെടാൻ സാദ്ധ്യമാണ്. എവിടെയെല്ലാം സ്റ്റേറ്റ് സ്വേച്ഛാപരമായ പ്രവൃത്തി ചെയ്തിട്ടുണ്ടോ അവിടെയെല്ലാം അനുച്ഛേദം 14-ന്റെ ഉല്ലംഘനമുണ്ടെന്നും അതുകൊണ്ട് അതു ശൂന്യ മാണെന്നും കോടതി വിധിച്ചിട്ടുണ്ട്. അങ്ങനെ നാം കാണു

ന്നത് നീതി നിർവ്വഹണ വിഭാഗത്തിന് നിയമ വാഴ്ചയും പൗരാവകാശങ്ങളും രക്ഷിക്കപ്പെടുന്നു എന്നതുറപ്പാക്കുവാൻ സമുചിതമായ നിർദ്ദേശങ്ങൾ നല്കാൻ ഗണനീയമായ അധികാരങ്ങൾ നല്കിയിട്ടുണ്ടെന്നാകുന്നു.

## പൊതുതാല്പര്യ വ്യവഹാരം

ഈ സന്ദർഭത്തിൽ ലോകത്തിലെല്ലായിടത്തുനിന്നും ഇന്ത്യക്ക് അഭിനന്ദനം നേടാൻ സഹായിച്ച, നമ്മുടെ നിയമശാസ്ത്രത്തിലെ വളരെ പ്രധാനപ്പെട്ട ഒരു വികസനത്തെ നമുക്കു പരിഗണിക്കാവുന്നതാണ്. ഈ വികസനം ഇന്നു പൊതുവായി അറിയപ്പെടുന്ന പൊതുതാല്പര്യ വ്യവഹാരം, അല്ലെങ്കിൽ സാമൂഹിക പ്രവർത്തന വ്യവഹാരമാണ്. സമൂഹത്തിലെ സാധാരണക്കാരുടെയോ വൈകല്യങ്ങൾക്കു വിധേയരായവരുടെയോ ദുർബല വിഭാഗത്തിന്റെയോ പരാതികൾ വെളിച്ചത്തു കൊണ്ടുവരുന്നതിനുള്ള വ്യവഹാരമാണിത്. സാമൂഹിക പ്രവർത്തന സംഘങ്ങൾ തങ്ങളുടെ പ്രവർത്തന പരിധിക്കുള്ളിൽ വരുന്ന കോടതി മുഖാന്തിരം പരിഹാരങ്ങൾ നേടുന്നു. ഇതിനെക്കുറിച്ചു മനസ്സിലാക്കുവാൻ അതിന്റെ പുറകിലെ ദർശനം മനസ്സിലാക്കേണ്ടതുണ്ട്. ഇന്ത്യൻ ജനതയിലെ ഒരു വൻവിഭാഗം പിന്നോക്കാവസ്ഥയിലാണ്. നിരക്ഷരരാണ്, ദരിദ്രരാണ്, അഗതികളാണ്, അവശരാണ്, അടിമപ്പണി ചെയ്യുന്നവരാണ്, ദാരിദ്ര്യരേഖയ്ക്ക് താഴെയുള്ളവരാണ്. പീഡിപ്പിക്കപ്പെട്ടു പോകുന്നവരോ അല്ലെങ്കിൽ മറ്റു തരത്തിൽ നഷ്ടപ്പെടുത്തപ്പെട്ടു പോകുന്നവരോ ആയ ഈ വിഭാഗങ്ങളിൽ പെട്ടവർ പ്രത്യേകിച്ച് സ്ത്രീകളും കുട്ടികളും കോടതിയെ സമീപിച്ചു വിജയപൂർവ്വം വ്യവഹാരം നടത്താൻ കഴിയാത്തവരാണ്. ബ്രിട്ടീഷ് ഇന്ത്യയുടെ കാലത്ത് കോടതിയെ സമീപിക്കുന്ന ഒരാൾക്ക് വ്യക്തിപരമായി സങ്കടമുണ്ടായാൽ മാത്രമേ ലോക്കസ് സ്റ്റാൻഡി എന്ന തത്വമനുസരിച്ചു വ്യവഹാരം ബോധിപ്പിക്കാൻ കഴിഞ്ഞിരുന്നുള്ളൂ. അയാൾക്കോ അവൾക്കോ

മാത്രമേ കോടതിയെ സമീപിക്കാൻ കഴിഞ്ഞിരുന്നുള്ളൂ. വ്യക്തിപരമായി തന്നെ നടപടിയെടുക്കണമെന്ന ഈ രീതി കർക്കശമായി നടപ്പിലാക്കുകയാണെങ്കിൽ വളരെ അവശരായ ജനങ്ങളും ദുർബലവിഭാഗത്തിൽപ്പെട്ടവരും ഈ വാദിപ്രതിസമ്പ്രദായത്തിൽ കോടതിയിൽ പോകാനോ കേസ് നടത്താനോ കഴിയാത്തവരാകും. വ്യവഹാര കാര്യങ്ങളിലെ ആംഗ്ലോ സാക്സൻ സമ്പ്രദായത്തിന് ആഡ്വെഴ്സേറിയൽ എന്നു പറയും. ഇരുകക്ഷികളും നിയമജ്ഞരെ ഏർപ്പെടുത്തും, തെളിവ് ഹാജരാക്കും, തങ്ങളുടെ വാദം അവതരിപ്പിക്കും, പിന്നെ അപ്പീൽ കൊടുക്കും. എല്ലാം സ്വന്തം ചെലവിൽ പ്രത്യക്ഷത്തിൽ തന്നെ. ധനികർ ശക്തരാണ്; ദരിദ്രർ ദുർബലരാണ്. അവർക്കു നിരപ്പായ ഒരു തലത്തിൽ ന്യായവും തുല്യവുമായ നിലയിൽ മത്സരിക്കാനാവുകയില്ല. നമ്മുടെ ഭരണഘടനാപരമായ സംരക്ഷണം എന്നു പറയുമ്പോൾ അർത്ഥമാക്കേണ്ടത് നീതി ലഭ്യമാക്കുന്നതിന് തുല്യമായ സൗകര്യങ്ങളുണ്ടായിരിക്കണം എന്നാണ്.

ഈ സംഗതി ഭരണഘടനയുടെ 42-ാം ഭേദഗതി പ്രകാരം ചേർന്ന അനുച്ഛേദം 39എ യിൽ വ്യക്തമാക്കിയിട്ടുണ്ട്. നിയമ വ്യവസ്ഥയുടെ പ്രവർത്തനം തുല്യാവസരത്തിന്റെ അടിസ്ഥാനത്തിൽ നീതി പുലർത്തുന്നു എന്നു രാഷ്ട്രം ഉറപ്പുവരുത്തേണ്ടതുണ്ട് എന്നാണ് ഈ വ്യവസ്ഥ ആവശ്യപ്പെടുന്നത്. പ്രത്യേകിച്ചും സാമ്പത്തികമോ മറ്റോ ആയ അവശതകൾ കാരണം നീതി ലഭിക്കുന്നതിനുള്ള അവസരങ്ങൾ ഏതെങ്കിലും പൗരന് നിഷേധിക്കപ്പെടുന്നില്ലെന്നു നിശ്ചിതമാക്കുവാൻ നിയമസഹായം ഏർപ്പെടുത്തേണ്ടതാകുന്നു.

അപ്രകാരം പ്രഖ്യാപിച്ച മൂല്യങ്ങളാൽ ഉത്തേജിതമായി സുപ്രീം കോടതി, പൊതു താല്പര്യ വ്യവഹാരങ്ങളുടെ സമരതന്ത്രം ആവിഷ്ക്കരിച്ചു. ചുരുക്കത്തിൽ ജസ്റ്റിസ് ഭഗവതി പറഞ്ഞതുപോലെ, “സമൂഹത്തിലെ പാവപ്പെട്ടതും

താഴെയുള്ളതുമായ വിഭാഗങ്ങൾക്കു സമൂഹികവും സാമ്പത്തികവുമായ അവകാശങ്ങൾ അർത്ഥപൂർണ്ണമായ ഒരു യാഥാർത്ഥ്യമായിത്തീരുന്നതിന് സാമൂഹികവും സാമ്പത്തികവുമായ വ്യവസ്ഥിതിയെ പുനർഘടിപ്പിക്കുകയെന്ന കർത്തവ്യം ന്യായമായും നിയമനിർമ്മാണ മണ്ഡലത്തിനും ഭരണനിർവ്വഹണമണ്ഡലത്തിനുമുള്ളതാകുന്നു. എന്നാൽ കേവലമായ സാമൂഹികവും സാമ്പത്തികവുമായ, ഭരണനിർവ്വഹണ മണ്ഡലത്തിന്റെയും നിയമനിർമാണ മണ്ഡലത്തിന്റെയും സമുദ്ധരണപരിപാടികൾ പര്യാപ്തമാവുകയില്ല. വിവിധ പരിമാണങ്ങളിലുള്ള തന്ത്രങ്ങൾ, പൊതു താല്പര്യ വ്യവഹാരം ഉൾപ്പെടെ, വഴി മാത്രമേ ഈ സാമൂഹികവും സാമ്പത്തികവുമായ സമുദ്ധരണപരിപാടികൾ ഫലപ്രദമാക്കാനാകൂ."

(1982 സെപ്റ്റംബറിലെ എച്ച്. ഒ. ഡബ്ലിയു. എന്ന പ്രസിദ്ധീകരണത്തിന്റെ 5-ാം വാല്യം 8-ാം ലക്കം, പുറം 1-ൽ നിന്ന് ഉദ്ധരിച്ചത്.)

ഇന്ന് പൊതുതാല്പര്യവ്യവഹാരങ്ങളുടെ ദർശനത്തിന്റെ ഭാവനാപൂർവ്വമായ വ്യാപിപ്പിക്കലിലൂടെ സുപ്രീം കോടതിയും ഹൈക്കോടതികളും, പാവപ്പെട്ടവരെ, ധനികരെ നേരിടാനുള്ള ശക്തിയുള്ളവരാക്കി. ദുർബ്ബലരെ കോടതിയിലെത്താൻ കഴിവുള്ളവരാക്കുന്ന ഒരു പുതിയ ക്ഷേത്രാധികാരവും പുതിയ നിയമവിജ്ഞാനവും സൃഷ്ടിച്ചു.

സാധാരണ സാഹചര്യങ്ങളിലും ബഹുജനങ്ങളെ ബാധിക്കുന്ന അത്യാഹിതങ്ങളിലും പെടുന്നവരെ, നേരിട്ടല്ല, എന്നാൽ ആ കാര്യങ്ങളോടു പ്രതിബദ്ധതയുള്ള ജനങ്ങളുടെ സംഘടനകളും ജനക്ഷേമ സംഘടനകളും വഴി കഴിവുള്ളവരാക്കി.

ഒരാൾക്കു ഒരു ക്ഷതിയേൽക്കുന്നുവെങ്കിൽ അല്ലെങ്കിൽ, അയാൾക്ക് അവകാശപ്പെട്ട പ്രയോജനം എടുത്തു

കളയപ്പെടുന്നുവെങ്കിൽ, പരിസ്ഥിതി മലിനീകരിക്കപ്പെടുന്നുവെങ്കിൽ, ഉഗ്രമായ കുറ്റകൃത്യം ചെയ്യപ്പെടുന്നുവെങ്കിൽ, ഒരു കൂട്ടത്തിനോ ജനങ്ങൾക്കോ, ദരിദ്രമായ ഒരു രാജ്യത്തിൽ, സാക്ഷരതയില്ലായ്മയിലോ, മറ്റു അവശതയിലോ, പണം ചെലവാക്കാൻ കഴിയാതിരിക്കുകയോ, കോടതി മുഖാന്തിരമുള്ള പരിഹാരമുണ്ടെന്ന് അറിയാതിരിക്കുകയോ, ചെയ്യും. എന്നാൽ നീതി അയാളുടെ അവകാശമാകുന്നു. ജഡ്ജിയുടെ തർക്കശാസ്ത്രപരമായ വീക്ഷണത്താൽ ജഡ്ജി ഈ വൈരുദ്ധ്യം മനസ്സിലാക്കുകയും ശക്തിമത്തായ ഒരു സമന്വയം കണ്ടെത്തുകയും ചെയ്യുന്നു. സങ്കടക്കാരനായ വ്യക്തി സ്വയമായി കോടതിയെ സമീപിക്കണമെന്ന് ജഡ്ജി നിർബന്ധിക്കുന്നില്ല. പാവപ്പെട്ടവർക്കു അതു സാദ്ധ്യമല്ല. എന്നാൽ നീതി അവർക്കു ലഭ്യമാക്കപ്പെടണം. അതിനാൽ, കോടതി, പൊതുജനകാര്യങ്ങളിൽ താത്പര്യമുള്ള സംഘടനയോ വ്യക്തിയോ അല്ലെങ്കിൽ അനീതിക്കു വിധേയനായ പാവപ്പെട്ടവൻ ഒരു എഴുത്തു മുഖേനയോ വിവരങ്ങൾ അറിയിച്ചാൽ കോടതി കേസ് പരിഗണനയ്ക്കെടുക്കുന്നു. നിയമത്തിന്റെ ലംഘനവും തന്മൂലം നഷ്ടവും ഉണ്ടാകുന്നിടത്ത് സാമൂഹികനീതിയുടെ ശാസ്ത്രം ലോക്കസ് സ്റ്റാൻഡിയുടെ സങ്കുചിതമായ മതിലുകൾ വലുതാക്കുന്നതും ക്രിയാത്മകമായ നിയമപ്രക്രിയ സ്വീകരിക്കുന്നതും നീതീകരിക്കപ്പെടുന്നു. ഇതാണ് നീതിനിർവ്വഹണാത്മകമായ നീതിയിലെ ജനാധിപത്യത്തിന്റെ പരിമാണം.

ഈ വികാസത്തിന്റെ മാനവികതാപരമായ യുക്തി, മലിനീകരണത്തിന്റെയും മാഫിയ അക്രമക്കുറ്റങ്ങളുടെയും രാഷ്ട്രീയ രംഗത്തെ അതികായന്മാരുടെ അഴിമതിയുടെയും അടിസ്ഥാനത്തിൽ വലിയ വളർച്ചയ്ക്കു വഴിതെളിച്ചിട്ടുണ്ട്. പുഴകളെയും ജലാശയങ്ങളെയും ദുഷിച്ചു വഴിഞ്ഞൊഴുകലുകളാൽ മലിനമാക്കുകയും വിഷഭൂയിഷ്ടമായ വാതകങ്ങളാൽ വായു നശിപ്പിക്കുകയും ജീവനെ ഭീഷണിപ്പെടു

ത്തുന്ന കർണ്ണകഠോരമായ ശബ്ദങ്ങളെല്ലാം സൃഷ്ടിക്കുന്നതും അനുച്ഛേദം 51 എ യുടെയും പ്രസക്തമായ നിയമങ്ങളുടെയും ഉല്ലംഘനമാകുന്നു. റട്‌ലാം മുൻസിപ്പാലിറ്റി കേസ്സിൽ കോടതി ക്ഷേമാത്രാധികാരപരമായ പുതിയ വഴി ചൂണ്ടിക്കാണിച്ചു. ഏഷ്യാഡ് കേസിൽ നിർബന്ധിച്ചുള്ള തൊഴിൽ ചെയ്യിക്കലിനെതിരായി മനുഷ്യാവകാശത്തെ സംരക്ഷിച്ചു. ഇന്ന് ഇന്ത്യൻ കോടതി അഴിമതിയുടെയും മലിനീകരണത്തിന്റെയും പൊതു ഖജനാവ് കൊള്ളയടിക്കുന്നതിന്റെയും മറ്റും ബദ്ധശത്രുവാണ്. പാകിസ്ഥാനും ബംഗ്ലാദേശും പോലുള്ള മറ്റു രാജ്യങ്ങളും ഇതേ ദിശയിലൂടെ മുന്നോട്ടു പോവുകയും മൂന്നാം ലോകനിയമവിജ്ഞാനത്തിൽ പൊതു താല്പര്യ വ്യവഹാരങ്ങൾ ഒരു അവിഭാജ്യ ഘടകമാവുകയും ചെയ്തിരിക്കുന്നു.

ഈ വീക്ഷണത്തിൽ കോടതി പ്രവർത്തിച്ചത് മലിനീകരണ വിമുക്തവും അഴിമതിയില്ലാത്തതുമായ ഒരു സമൂഹത്തെ ഉറപ്പാക്കാനാണ്. ഈ നൂതന പ്രതിഭാസം ഗോത്രവർഗ്ഗക്കാരെയും ദുരിതം അനുഭവിക്കുന്ന സ്ത്രീകളെയും ഉപേക്ഷിക്കപ്പെട്ട കുട്ടികളെയും സംരക്ഷിക്കുന്നതിന് ഉപയോഗിച്ചിട്ടുണ്ട്. ജയിലുകളിൽ തങ്ങളുടെ അവകാശത്തെയും അന്തസ്സിനെയും പറ്റി ആരും അന്വേഷിക്കാനില്ലാതെ തളർന്ന കഴിഞ്ഞിരുന്ന തടവുപുള്ളികൾ ഇന്നു മെച്ചപ്പെട്ട അവസ്ഥയിലായി. എന്തെന്നാൽ നീതി ലഭിക്കണമെന്നപേക്ഷിച്ചുകൊണ്ട് ജയിൽ പുള്ളികൾ അയയ്ക്കുന്ന കത്തുകളിൻ മേൽ കോടതികൾ നടപടിയെടുക്കുന്നു. ഇന്ത്യയിലെ കോടതി, നിഷ്പക്ഷമായ ക്രിയാത്മകമായ തെളിവെടുപ്പു നടത്തുന്നതിനും ക്രിമിനൽ സംഗതികളിൽ നിഷ്പക്ഷമായ കേസന്വേഷണം നടത്തുന്നതിന് നിർദ്ദേശിക്കാനും നിയമനടപടികളിൽ നിന്ന് പുത്തൻ പണക്കാരുടെ മാഫിയാകളും ശക്തന്മാരായ രാഷ്ട്രീയക്കാരും രക്ഷപ്പെടുന്നത് തടയാനും നിർദ്ദേശങ്ങൾ നല്കുന്നു. അങ്ങനെ നീതിന്യായ




‘ന്യായാധിപൻതന്നെ പ്രതിയാൽ?’

വിഭാഗം കുറെയേറെ പൊതുതാല്പര്യ വ്യവഹാരങ്ങളി ലൂടെ ഹവാല അഴിമതിക്കെതിരെ സമരം ചെയ്തു. പൊതു വകയായ കെട്ടിടങ്ങൾ കൊടുക്കുന്നതിനുള്ള അധികാര ദുർവിനിയോഗത്തെ തടഞ്ഞു. അടിമത്തൊഴിലും, കുട്ടികളെ ക്കൊണ്ടു ജോലി ചെയ്യിക്കലും സംബന്ധിച്ചുള്ള വിവേചനം കളഞ്ഞ്, അവകാശങ്ങൾ പുനഃസ്ഥാപിച്ചു കൊടുത്തു. അങ്ങനെ സാമൂഹിക നീതി ഉയരുകയാണ്. കൂടാതെ അധി കാരസ്ഥാനങ്ങൾ പൊതുതാല്പര്യത്തിനെതിരായി നിയമ ങ്ങളുടെ ഉല്ലംഘനങ്ങൾ നടത്തുന്നതു തടഞ്ഞു. കൂടാതെ അർത്ഥ ഭദ്രതയില്ലാത്ത വിക്റ്റിമോളജിയെ വികസിപ്പിക്കു ന്നതിന് കോടതി മുന്നോട്ടുപോയി. പഴയ നിയമവ്യവസ്ഥ യിൽ, കുറ്റം ചെയ്തവനെ കുറ്റം സ്ഥാപിക്കുന്നതോടെ ശിക്ഷിക്കുന്നു. എന്നാൽ കുറ്റകൃത്യത്തിന് വിധേയനായവ നെക്കുറിച്ച് എന്താണ്? അയാളെ രക്ഷിക്കുകയും നഷ്ടപ രിഹാരം നല്കുകയും വേണം. ഇവിടെ കോടതികൾ പ്രത്യേ കിച്ച് സുപ്രീം കോടതിയും ഹൈക്കോടതികളും ഭരണ ഘടനാപരമായ കുറ്റങ്ങൾ സംബന്ധിച്ച സിദ്ധാന്തങ്ങളുടെ അടിസ്ഥാനത്തിൽ ആക്രമണത്തിന്റെ ഇരകൾക്കും അവ രുടെ അവകാശികൾക്കും നഷ്ടപരിഹാരം നല്കുകയു ണ്ടായി. നഷ്ടപരിഹാരത്തിനുള്ള അവകാശവാദങ്ങൾക്കു അധികാര സ്ഥാനങ്ങളുടെ ഉന്മുക്തിയുടെ പേരിലുള്ള വാദം സാധുവാവുകയില്ല. ഭരണഘടനാപരമായ കുറ്റകൃത്യങ്ങ ളുടെ സിദ്ധാന്തമനുസരിച്ച് ഭരണകൂടമോ മന്ത്രിമാരോ അവ രുടെ ശിങ്കിടികളോ അധികാരത്തെ ദുരുപയോഗപ്പെടുത്തു കയോ അല്ലെങ്കിൽ കുറ്റകൃത്യങ്ങൾ ചെയ്യുകയോ ചെയ്താൽ കോടതി നഷ്ടപരിഹാരം അനുവദിക്കും. അതു പോലെ കുറ്റക്കാർ ദീർഘകാലമായി വിചാരണ നട ത്തപ്പെടാതെ ജയിലിൽ വാഴുകയാണെങ്കിൽ നീതിപൂർവ്വ മായ വിചാരണയുടെയും യുക്തമായ നീതിയുടെയും പേരിൽ ജയിലിൽ നിന്നു മോചിപ്പിക്കേണ്ടതാകുന്നു.

ദിവസം തോറും നീതിയുടെ മേഖലയിൽ കൂടുതൽ വൈഭവമുള്ള വികാസങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. ഈയിടെ സുപ്രീം കോടതി, ഒരു പ്രതി, അനുവാദമില്ലാത്ത സമ്പത്ത് ആർജ്ജിക്കുകയോ മറ്റു തരത്തിൽ പൊതുസ്വത്ത് മോഷ്ടിക്കുകയോ ചെയ്താൽ ഭരണകൂടത്തിന് അങ്ങനെയുള്ള അനുപാതികമല്ലാത്ത സ്വത്തോ മോഷ്ടിക്കപ്പെട്ട വിഭവങ്ങളോ പിടിച്ചെടുക്കാമെന്ന നിലവരെ തീരുമാനിച്ചു. അധികാരദുരുപയോഗം തടയുന്നതിൽ ദ്രുതഗതിയിലുള്ള പുരോഗതി ഉണ്ടായിട്ടുണ്ട് എന്ന് നമുക്കു ഉപസംഹരിക്കാം. അധികാരസ്ഥാനത്തുള്ളവർ നടത്തുന്ന കുറ്റകൃത്യങ്ങൾ നിർദ്ദയവും സത്യസന്ധവുമായ തരത്തിൽ അന്വേഷണം നടത്തുകയും കണ്ടെത്തുകയും ചെയ്യുന്നു. വിദേശികളോ ഇന്ത്യക്കാരോ ആയ വ്യവസായികൾ, നമ്മുടെ രാജ്യത്തിന്റെ പരിമിതമായ വിഭവങ്ങളെ സാമ്പാർഗ്ഗികമായും ഭൗതികമായും മലിനീകരിക്കുന്നതിനെ തടഞ്ഞിരിക്കുന്നു.

## നിയമവിജ്ഞാനത്തിന്റെ വികസനം

പല ഭേദഗതികൾക്കും കോടതിയുടെ അർത്ഥനിർണ്ണയത്തിനും വിധേയമായ ഭരണഘടനാപരമായ നിയമം കൂടാതെ സംസ്ഥാനങ്ങളാലും യൂണിയൻ പാർലമെന്റിനാലും സിവിലും ക്രിമിനലും ആയ പല നിയമങ്ങളും വികസിപ്പിച്ചിട്ടുണ്ട്. സിവിൽ നടപടി നിയമസംഹിത, ക്രിമിനൽ നടപടി നിയമസംഹിത, തെളിവ് ആക്റ്റ്, വസ്തു കൈമാറ്റ ആക്റ്റ് എന്നിവ പോലുള്ള പല പഴയ നിയമങ്ങളും മറ്റുമടങ്ങിയ മാനുവലുകളിൽ നിന്നു സ്റ്റാറ്റ്യൂട്ടുകളുടെയും റൂളുകളുടെയും കാര്യത്തിൽ ഉണ്ടായ പുരോഗമനപരമായ മാറ്റങ്ങൾ കാണാം. ജനങ്ങളുടെ അഭിലാഷങ്ങളും അനീതികൾ ഇല്ലാതാക്കാനുള്ള അവരുടെ യത്നവും ഭരണഘടനാപരമായ മൂല്യങ്ങളുടെ വീക്ഷണത്തിൽ കാണാവുന്നതാണ്.

ഭരണകൂടത്തിന്റെ ശ്രദ്ധ വനിതകളുടെയും ദുർബ്ബല വിഭാഗങ്ങളുടെയും സംരക്ഷണത്തിന്റെ നേർക്കു തിരിഞ്ഞിരിക്കുന്നു. സ്ത്രീധന നിരോധന നിയമം, സതിവിരുദ്ധ നിയമം, തെളിവ്, ശിക്ഷ എന്നീ കാര്യങ്ങളിൽ ബലാൽസംഗനിയമത്തിന് വരുത്തിയ മാറ്റം, സ്ത്രീകൾക്കും പുരുഷന്മാർക്കും തുല്യവേതനത്തിനുള്ള നിയമം, വിവാഹമോചിതയായ സ്ത്രീകൾക്കു ദുരിതാനുഭവത്തിന് സംരക്ഷണത്തിനുള്ള നിയമം എന്നിവ അവയിൽ ചിലതാണ്. ഹിന്ദുക്കളുടെയും ക്രിസ്ത്യാനികളുടെയും ഇടയിൽ പെൺമക്കൾക്കു തുല്യമായ അനന്തരാവകാശം നിയമപ്രകാരം ഉറപ്പാക്കിയിരിക്കുന്നു. ഈ സമത്വം മുസ്ലീം സ്ത്രീകൾക്കു വിദൂരത്തിലാണ്. പൗരന്മാർക്ക് എല്ലാം ഏക രൂപത്തിലുള്ള ഒരു സിവിൽ നിയമസംഹിത വേണമെന്ന അനുഛേദം 44 ഉണ്ടായിട്ടും ഈ സമത്വം മുസ്ലീം സ്ത്രീകൾ അനുഭവിക്കുന്നില്ല. ഈ സംഗതിയിൽ ഭരണകൂടം കാണിക്കുന്ന നിസ്സംഗത്വത്തിൽ സുപ്രീം കോടതി അക്ഷമ പ്രകടിപ്പിച്ചിട്ടുണ്ട്.

ഇന്ത്യയിലെ ക്രിസ്ത്യാനികൾക്ക് ബാധകമായ ഇന്ത്യൻ വിവാഹമോചന ആക്ടിൽ കേരള ഹൈക്കോടതി (ജസ്റ്റിസ് കെ. ടി. തോമസ്) ചില പോരായ്മകൾ ചൂണ്ടിക്കാണിക്കുകയും കാര്യമായ ഭേദഗതികൾ വരുത്താനോ റദ്ദുചെയ്യാനോ ഗവൺമെന്റിനോട് ആവശ്യപ്പെടുകയും ചെയ്തിട്ടുണ്ട്. അതുപോലെ ശ്രദ്ധേയമായ ഒരു കാര്യം ബോംബെ ഹൈക്കോടതി ഈയിടെ ആ ആക്ടിലെ ചില വ്യവസ്ഥകൾ അസ്ഥിരപ്പെടുത്തി എന്നതാണ്. അങ്ങനെ നാം കാണുന്നത് നീതി നിർവ്വഹണമണ്ഡലത്തിൽ വനിതാ നീതിയെ സംബന്ധിക്കുന്ന ബോധം, അതിന്റെ അധികാരങ്ങൾ അനുവദിക്കുന്ന പരിധിവരെ നീതിനിഷ്ഠമായ ഒരു വനിതാവ്യവസ്ഥിതിക്കുവേണ്ടി ശ്രമിക്കുന്നതാണ്.

കർഷകർക്കു ഭൂമി വിതരണം ചെയ്തു ജമീൻദാരിയും പ്രകൃതിവിഭവങ്ങളുടെ കേന്ദ്രീകരണവും നിറുത്തലാക്കി.

ഭൂപരിഷ്ക്കരണ നിയമങ്ങൾ നിർമ്മിക്കുകയും പരിസ്ഥിതി സംരക്ഷണത്തിന് നിയമ നിർമാണപരമായ ആവിഷ്ക്കാരം നല്കുകയും ചെയ്തു. കോടതികൾ അതിനെ ഊർജ്ജസ്വലതയോടെ പ്രാവർത്തികമാക്കിക്കൊണ്ടിരിക്കുന്നു. കൂടുതലായും പൊതുതാല്പര്യ വ്യവഹാരം വഴി. ചില സംസ്ഥാനങ്ങളിലും ദരിദ്രരെയും അവശരെയും സഹായിക്കുന്നതിന് നിയമസഹായ പദ്ധതികൾ നടപ്പാക്കിപോരുന്നു. കൂടാതെ തർക്കങ്ങളുടെ അനുരഞ്ജനത്തിനും ഒത്തുതീർക്കലിനുമുള്ള ഒരു മഹാ പ്രസ്ഥാനം നിയമപരമായ അനുവാദത്തോടെ പ്രവർത്തിച്ചു പോരുന്നു. കൂടാതെ ലോക് അദാലത്തുകളുടെ നീതിന്യായപരമായ ഊർജ്ജസ്വലത പുരോഗതി ഉണ്ടാക്കിക്കൊണ്ടിരിക്കുകയാണ്. ഭയനാകമാം വണ്ണം കുതിച്ചുയർന്നു കൊണ്ടിരിക്കുന്ന അഴിമതി, ദൃഢനിശ്ചയത്തോടെ ശ്രദ്ധിക്കപ്പെട്ടുപോരുന്നു. സാമൂഹികാവബോധമുള്ള വിഭാഗത്തിൽപ്പെട്ടവരുടെ ഊർജ്ജസ്വലത കാരണമായി മാഫിയാകൾക്കും അഴിമതിക്കാർക്കും കഠിനമായ ശിക്ഷയ്ക്കു വിധേയമാക്കപ്പെടുമെന്നുള്ള ഭയത്താൽ നട്ടെല്ലിലൂടെ തണുപ്പു കയറുന്നു. നീതിനിർവ്വഹണ വിഭാഗത്തിലുള്ളവരുടെ ഭരണഘടനയോടും ജനങ്ങളോടുമുള്ള ഉത്തരവാദിത്വത്തിന് നൂതനമായ ഒരു ദേശീയ ഘടകമെന്ന നിലയിൽ സ്വീകാര്യത വർദ്ധിച്ചു വരുന്നു.

ഭരണഘടന രാജ്യത്തെ പരമാധികാര നിയമമാണ്. പക്ഷേ, രാജ്യത്തെ നിയമ സഞ്ചികയിൽപ്പെടുത്താനുള്ള ഒരു വൻ ശേഖരം നിയമങ്ങളും ആചാരാധിഷ്ഠിത നിയമങ്ങളുമുണ്ട്. കുടുംബനിയമങ്ങൾക്ക് മതപരമായ ചായ്വുണ്ട്. എന്നാൽ ഒരു ഏക രൂപത്തിലുള്ള പൊതു സിവിൽ നിയമ സംഹിത സംഘർഷമുളവാക്കാൻ ഇടയുണ്ട്. അതിനാൽ ആ സംഗതിയിലുള്ള പ്രവർത്തനം മന്ദതയിലാണ്. അല്ലാത്തപക്ഷം നിയമങ്ങൾ സിവിലും ക്രിമിനലുമായ സംഗതികളിൽ ഒന്നു തന്നെയാകുന്നു. ഓരോ ആളും നിയമത്തിന്റെ

മുമ്പിൽ തുല്യരാണ്. ജഡ്ജിമാർ സ്വതന്ത്രരുമാകുന്നു. താഴത്തെ നീതിനിർവ്വഹണ വിഭാഗം ഹൈക്കോടതിയുടെ നിയന്ത്രണത്തിൻ കീഴിലാകയാലും, സുപ്രീം കോടതി ഭരണനിർവ്വഹണ വിഭാഗത്തിൽ നിന്ന് സ്വതന്ത്രമാവുക യാലും നമുക്ക് സ്വതന്ത്രവും നിർഭയവുമായ ഒരു നീതി വ്യവസ്ഥിതിയുണ്ട്. നടപടി നിയമങ്ങൾ (സിവിൽ നടപടി നിയമ സംഹിതയും ക്രിമിനൽ നടപടി നിയമസംഹിതയും മറ്റു നടപടി നിയമങ്ങളും) സംസ്ഥാന തലത്തിലും കേന്ദ്ര തലത്തിലും ആകെക്കൂടെ ന്യായമായതാണ്. എന്നാൽ ജന ങ്ങളുടെ സ്വാതന്ത്ര്യങ്ങളെ പരിമിതപ്പെടുത്തുന്ന നിയമങ്ങൾ പലപ്പോഴും സ്ഥിരപ്പെടുത്തിയിട്ടുണ്ട്. അടിയന്തിരാവസ്ഥ യുടെ കാലത്ത് ജനവിരുദ്ധ നിയമ നിർമ്മാണത്തെ അസ്ഥി രപ്പെടുത്താൻ കോടതി പരാജയപ്പെട്ടതു നിർഭാഗ്യകരമാ യിപ്പോയി. ടാഡായും ജനങ്ങളുടെ അവകാശങ്ങൾക്കു ഹാനികരമാണ്. എന്നാൽ അതു സുപ്രീം കോടതിയാൽ ശരിവയ്ക്കപ്പെട്ടു. ഇപ്പോൾ അതു ജനങ്ങളുടെ സമ്മർദ്ദ ത്താൽ റദ്ദു ചെയ്യപ്പെട്ടു. പൊതുവേ പറഞ്ഞാൽ നീതി നട ത്തുന്നതിൽ കോടതികൾ നീതിയുക്തമായി പെരുമാറുന്നു. എപ്പോഴൊക്കെ മനുഷ്യാവകാശങ്ങളുടെ ഉല്ലംഘനമുണ്ടാ കുന്നുവോ അപ്പോൾ നീതിന്യായപരമായ അന്വേഷണം ആവശ്യമായിവരുന്നു.

നിയമം ജീവിതത്തോടൊപ്പം ഓടുന്നു. പുതിയ അവ കാശങ്ങൾ ഉദിക്കുമ്പോൾ പുതിയ നിയമങ്ങൾ നിർമ്മിക്കേ ണ്ടതുണ്ട്. വ്യവഹാരങ്ങളാൽ ഇപ്പോൾ തന്നെ ഭാരമേല്പി ക്കപ്പെട്ട കോടതികൾ പുതിയ ക്ഷേത്രാധികാരങ്ങളുള്ള പ്രത്യേക ട്രിബ്യൂണലുകളാൽ സഹായിക്കപ്പെടേണ്ടതുണ്ട്. ബാലനീതി, കുടുംബനീതി മുതലായ തരത്തിലുള്ള സാമൂ ഹിക നീതിയുടെ രംഗത്തു പുതിയ വികസനങ്ങൾ പ്രാവർ ത്തികമാക്കാൻ രാഷ്ട്രം ആരംഭിച്ചപ്പോൾ പുതിയ കോടതി കൾ സ്ഥാപിക്കേണ്ടതായിവന്നു. ഉദാഹരണത്തിന്, ലേബർ

കോടതികൾ, ഇൻഡസ്ട്രിയൽ കോടതികൾ ട്രിബ്യൂണലുകൾ എന്നിവ പുതിയ ക്ഷേത്രാധികാരത്തോടും നിയമവിജ്ഞാനദർശനത്തോടും കൂടെ സ്ഥാപിക്കപ്പെട്ടു. സാമ്പത്തിക കുറ്റങ്ങളും ഫെറാ ഉല്ലംഘനങ്ങളും മയക്കുമരുന്നു കള്ളക്കടത്തും അതിന്റെ ഉപയോഗവും അന്വേഷിച്ചുകണ്ടെത്തലിലും നിയമപരമായ കൈകാര്യചെയ്യലിലും വിവേചനം ആവശ്യപ്പെടുന്നു. അതുകൊണ്ടു പ്രത്യേക കോടതികൾ ഉചിതമാവുകയില്ല. അതുപോലെ മനുഷ്യാവകാശങ്ങളും സ്ത്രീനീതിയും പ്രത്യേക കോടതികൾ അർഹിക്കുന്നു. ഇന്ത്യയുടെ ഭരണഘടന തൊഴിലാളികളെയും അവരുടെ വേതനങ്ങളെയും അടിസ്ഥാനപരമായ പ്രത്യേകാവകാശങ്ങളെയും കുറിച്ചു പറയുന്നു. ഈ ലക്ഷ്യം കൈവരുത്തുന്നതിന് സാധാരണ സിവിൽ കോടതികൾ പര്യാപ്തമല്ല. അതുകൊണ്ടാണ് രാജ്യത്തിലെല്ലായിടത്തും ലേബർ കോടതികളും ഇൻഡസ്ട്രിയൽ ട്രിബ്യൂണലുകളും പ്രത്യേക നീതിന്യായസ്ഥാപനങ്ങളും ഉള്ളതും, ഹൈക്കോടതികൾക്കും സുപ്രീം കോടതിക്കും അവയുടെ മേൽനോട്ടാധികാരം നിക്ഷിപ്തമാക്കിയിരിക്കുന്നതും. സദൃശമായ കാര്യങ്ങൾക്ക് നമുക്കു ഉപഭോക്തൃ ട്രിബ്യൂണലുകളുണ്ട്. ജില്ലാതലത്തിലും സംസ്ഥാനതലത്തിലും ദേശീയതലത്തിലും ഉപഭോക്താക്കളുടെ പരാതികൾ വളരുകയാണ്. കൂടാതെ കൗശലക്കാരായ വ്യാപാരികളുടെയും വൻകിട ഉത്പാദകരുടെയും ചൂഷണം. സാധനങ്ങളുടെയും സേവനം നല്കുന്നവരുടെയും ഉപഭോക്താക്കൾക്ക് ഉണ്ടാകുന്ന പരാതികൾ വർദ്ധിക്കുകയാണ്. അതുകൊണ്ടാണ് ഉപഭോക്തൃ സംരക്ഷണനിയമങ്ങളും നീതിന്യായ നികായങ്ങളും അധികാരസ്ഥാനങ്ങളുടെ നിരയും ഉപഭോക്താക്കൾക്കു നീതി ലഭ്യമാക്കാൻ ഏർപ്പെടുത്തിയിരിക്കുന്നത്. അതുപോലെ കേന്ദ്രസർവീസിലും സംസ്ഥാന സർവീസിലും ഉള്ളവർക്കു സർവീസ് ട്രിബ്യൂണലുകളുണ്ട്. ഈ ട്രിബ്യൂണലുകളുടെ

അധികാരങ്ങൾ ഔദ്യോഗിക മേലധികാരികളുടെ ഉത്തരവുകളാൽ സങ്കടക്കാരായവർക്കു സങ്കടപരിഹാരം വരുത്താനുള്ളവയാണ്. വിപുലമായ ഒരു സർവീസ് നിയമവിജ്ഞാനവും ഇതുവഴി ഉണ്ടായിട്ടുണ്ട്. കൂടാതെ ഉന്നതതലത്തിലെ കോടതികൾ സംഗതികൾ സംബന്ധിച്ചു അന്വേഷണം നടത്തുന്നതിനും നീതിനിർവ്വഹിക്കപ്പെടുന്നതിനും അഴിമതിയായ പ്രവൃത്തികൾ തിരുത്തപ്പെടുന്നതിനുമായി കോടതിക്കു റിപ്പോർട്ട് നല്കുന്നു. ഇന്ന് ഉന്നത കോടതികൾ ഉന്നതോദ്യോഗസ്ഥന്മാരുടെ ഇടയിൽ പടരുന്ന അഴിമതിയുടെ വെല്ലുവിളി നേരിടുകയാണ്. അവ അഴിമതിക്കാരായ ഉദ്യോഗസ്ഥർ ശിക്ഷകളിൽ നിന്നും രക്ഷപ്പെടാതിരിക്കാനായി പോലീസിന്റെ അന്വേഷണങ്ങളെയും പിന്തുടരുന്നു. കസ്റ്റംസ് വകുപ്പുകൾക്കും ഗവണ്മെന്റിന്റെ അതുപോലുള്ള വകുപ്പുകൾക്കും അധികാരദുർവിനിയോഗം ചെയ്യുന്ന ഉദ്യോഗസ്ഥർക്കെതിരെ അന്വേഷണം നടത്തുകയും പ്രോസിക്യൂട്ടു ചെയ്യുകയും ചെയ്യാനുള്ള അധികാരമുണ്ട്. പോലീസ് തന്നെ ചിലപ്പോൾ അക്രമവും മൂന്നാം മുറ രീതികളും സ്വീകരിക്കാറുണ്ട്. അതുകൊണ്ട് പോലീസ് തന്നെ അധികാരദുർവിനിയോഗം നടത്തുന്നതു തടയുന്നതും പണം വകമാറി ചിലവാക്കുന്നതും തടയാൻ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ട് അഴിമതി നിരോധന ആക്ട് കൊണ്ട് ഉദ്ദേശിക്കുന്നത് സർക്കാരിന്റെ പണം വ്യക്തിപരമായ പ്രയോജനങ്ങൾക്കു വേണ്ടി വകമാറ്റി ചെലവഴിക്കുന്ന പൊതു സേവകരെ ശിക്ഷിക്കാനാകുന്നു. അങ്ങനെ നാം മേലെയറ്റം തൊട്ടു താഴെ അറ്റം വരെയും മന്ത്രിമാർ തൊട്ടു കീഴ്ജീവനക്കാർ വരെയുമുള്ളവരുടെ കൊടിയ അഴിമതിയുടെ പുതിയ പ്രതിഭാസം കാണുന്നു. ഉയർന്നതലങ്ങളിലെ ഉദ്യോഗസ്ഥ വിഭാഗവും പ്രധാനമന്ത്രിയുടെ തലത്തിൽ തന്നെയുള്ളവർ തന്നെയും സത്യസന്ധവും നിർഭയവുമായ കുറ്റാന്വേഷണങ്ങളെ തകിടം മറിച്ചു നിയമത്തിൽ നിന്നും

ഒഴിയുന്നു. അതുകൊണ്ട് കുറ്റക്കാർ പിടിക്കപ്പെടുന്നു എന്നതും ശിക്ഷ അനുഭവിക്കുന്നു എന്നതും ഉറപ്പുവരുത്താൻ നീതിന്യായ വിഭാഗത്തിന്റെ ഊർജ്ജസ്വലമായ ജാഗ്രതയിലൂടെ വമ്പിച്ച തരത്തിൽ ഇടപെടേണ്ടതായിവരുന്നു. നിങ്ങൾ എത്രയോ ഉന്നതനാകട്ടെ നിയമം നിങ്ങളേക്കാൾ മുകളിലാണ്. അതാണ് ഉന്നത കോടതികൾ പ്രാബല്യത്തിൽ കൊണ്ടുവരുന്നതായ നിയമവാഴ്ച. അധികാരദുർവിനിയോഗത്തിന്റെ ഇരകളായി തീരുന്നവർക്കു നിവൃത്തി ലഭിക്കുമെന്നും ഭരണരംഗത്ത് അധികാരം കൈകാര്യം ചെയ്ത് ആനുപാതികമല്ലാത്ത സമ്പത്ത് വാരിക്കൂട്ടിയവരെ അന്വേഷിച്ച് കണ്ടെത്തി, കുറ്റം തെളിയിക്കുന്നതിൽ മേൽ കുറ്റസ്ഥാപനവും ശിക്ഷയും നല്കപ്പെടുമെന്ന പ്രതീക്ഷയും നൽകുമാറു സുപ്രീം കോടതിയും ഹൈക്കോടതികളും സജീവമായി പ്രവർത്തിക്കുന്നു എന്ന് ഇന്ത്യയിലെ ജനങ്ങൾ ഇന്ന് ആദ്യമായി കാണുന്നു.

## അമ്പതാണ്ടത്തെ നേട്ടങ്ങൾ

ഇന്ത്യയ്ക്കു സ്വാതന്ത്ര്യം ലഭിച്ചിട്ടു 50 വർഷം എത്തുകയാണ്. നീതി നിർവ്വഹണ വിഭാഗം നിയമവാഴ്ചയുടെ പ്രാവർത്തികമാക്കലിന്റെ സംഗതിയിൽ നിയന്ത്രണം പ്രയോഗിച്ചു പോരുകയാണ്. മാഫിയാകളും മറ്റു കുറ്റവാളികളുടെ സംഘങ്ങളും കൂടാതെ ഇതേവരെ നിയമത്തിന് അതീതരായിക്കഴിഞ്ഞിരുന്ന, ഔദ്യോഗികാധികാരത്തിന്റെ കൊടുമുടിയിലുള്ളവരും വിചാരണയുടെ വേട്ടയാടലിൽ നിന്ന് രക്ഷപ്പെടാനാകാത്ത തരത്തിൽ പെട്ടിരിക്കുന്നു എന്ന് കാണുന്നു. കോടതികൾ, കുറ്റാന്വേഷണങ്ങളുടെയും വിചാരണയുടെയും മേൽനോട്ടം നടത്തലിന്റെയും പ്രത്യേക ചുമതലകൾ ഏറ്റെടുത്തിരിക്കുന്നു. അഴിമതിയുടെ ഒരു പുതിയ യുഗം നീതിനിർവ്വഹണ പരമായ ഊർജ്ജസ്വലതയുടെ പ്രതിഭാസത്തെ അനാവരണം ചെയ്തിരിക്കുന്നു. ഇന്ത്യയും അതിന്റെ നീതി നിർവ്വഹണവിഭാഗവും, പൊതു താല്പര്യ

വ്യവഹാരവും ഫലപ്രദമായ നിയന്ത്രണവും വഴിയായി പരിസ്ഥിതിയുടെ സംരക്ഷണത്തിനും മലിനീകരണത്തിന്റെ നിവാരണത്തിനും ഒരു മാതൃകയായി മാറിയിരിക്കുന്നു. സാമ്പത്തിക ശക്തിക്ക് ഇനി മേൽ കുറ്റകൃത്യങ്ങൾ വച്ചു നടത്തുകയും അവയിൽ നിന്നു രക്ഷപ്പെട്ടുപോവുകയും ചെയ്യാനാവുകയില്ല. നീതി നിർവ്വഹണ വിഭാഗത്തിന്റെ സ്വാതന്ത്ര്യമാണ് ഇന്ന് സാമൂഹികനീതിയുടെ മോക്ഷം. ഭാരതീയ നീതിയുടെ ചരിത്രം എഴുതപ്പെടുമ്പോൾ, കോടതികൾ, അവയുടെ ബഹുമുഖമായ വികസനാത്മക പ്രവർത്തനങ്ങളുടെ പേരിൽ മനുഷ്യാവകാശങ്ങളുടെ കാവൽ ഭടൻ എന്നും നിയമത്തിന്റെയും നീതിയുടെയും ഭരണഘടനാപരമായ നിയന്ത്രണസ്ഥാപനമെന്ന നിലയിലും ഒരുന്നത സ്ഥാനം വഹിക്കുന്നതാണ്. ഇതു ന്യായാധിപാധികാരത്തിന്റെ ഉൽകൃഷ്ടമായ സമയമാണ്. ജനങ്ങളുടെ സമ്പത്ത് മോഷ്ടിക്കപ്പെടുന്നതിനിടയ്ക്കു പിടിക്കപ്പെടുന്നതിൽ, രാഷ്ട്രീയക്കാർ നീതിനിർവ്വഹണ മണ്ഡലത്തോടു രോഷാകുലരാകുന്നുണ്ടെങ്കിലും.

നീതി നിർവ്വഹണ മണ്ഡലത്തിന്റെ മുഖത്തെ പ്രതീക്ഷ സാങ്കേതിക വിദ്യയുടെ ഉപയോഗത്തിലൂടെ പുരോഗമനപരമായ ഒരു മാറ്റം ഉദ്ദീപിപ്പിക്കുന്നു. ശ്രദ്ധിക്കപ്പെടേണ്ട ഒരു പ്രധാനപ്പെട്ട സംഗതിയാണിത്. സുപ്രീം കോടതിയിലും ഹൈക്കോടതികളിലും കമ്പ്യൂട്ടറുകൾ ഉപയോഗിക്കപ്പെട്ടുപോരുന്നു. ജില്ലാതലം വരെ എല്ലാ കോടതികളിലും സിറോക്സ് യന്ത്രങ്ങൾ ലഭ്യമാണ്. പ്രക്രിയകളുടെ വേഗം കൂട്ടാനും വിവരങ്ങളുടെ ലഭ്യത മെച്ചപ്പെടുത്താനും കൂടുതൽ പ്രയോജനപ്രദമായ സാങ്കേതികവിദ്യകൾ ഇറക്കുമതി ചെയ്യുന്നതിനുള്ള മാർഗ്ഗങ്ങൾ ആരാഞ്ഞു കൊണ്ടിരിക്കുന്നു. ഉയർന്ന സാങ്കേതിക വിദ്യയുടെ ബൃഹത്തായ പ്രയോജനങ്ങൾ കോടതി ഉൾക്കൊള്ളുമെന്നു പ്രതീക്ഷിക്കുന്നു. ഈ പരിവർത്തനത്തിന്റെ കാര്യത്തിൽ ഇന്ത്യ

യിലെ ചീഫ് ജസ്റ്റിസുമാർ ഓരോരുത്തരും തുടർച്ചായി വളരെയേറെ താത്പര്യം പ്രകടിപ്പിച്ചിട്ടുണ്ട്.

അഴിമതി കുറ്റങ്ങളുടെ സംഭ്രമജനകമായ കുതിച്ചുകയറ്റം 1977–ലെ മൊറാർജി ദേശായ് ഗവൺമെന്റിനെ ഒരു സ്പെഷ്യൽ കോടതികൾ ബിൽ (1977) അവതരിപ്പിക്കാൻ നിർബന്ധമാക്കി. സുപ്രീം കോടതി ബഞ്ച് അതിനെ ചില ഭേദഗതികൾക്കു വിധേയമായി ശരിവച്ചു. ആ ബിൽ ലാപ്സായിപ്പോയി, പക്ഷേ, അതിന്റെ ആവശ്യം ഇന്നും നിലനില്ക്കുന്നു. തമിഴ്നാട് ഗവൺമെന്റ് അഴിമതി കേസുകൾ കൈകാര്യം ചെയ്യുന്നതിന് പ്രത്യേക കോടതികൾ ഏർപ്പെടുത്തുകയാണ്. അഴിമതി കേസുകൾ വേഗത്തിൽ തീർച്ച ചെയ്യപ്പെടുന്നതിനായി പ്രത്യേക കോടതികൾ ഏർപ്പെടുത്താൻ പ്രധാനമന്ത്രി എല്ലാ സംസ്ഥാനങ്ങളോടും ആവശ്യപ്പെട്ടിട്ടുണ്ട്. ക്രിമിനൽ നീതി ഫലപ്രദമാകുന്നത് അത് വേഗത്തിലുള്ളതാകുമ്പോൾ മാത്രമാകുന്നു.

സ്വാതന്ത്ര്യത്തിനു അൻപതു വർഷങ്ങൾക്കു ശേഷം മറ്റേതിനെക്കാളും ഒരു സ്ഥാപനം നീതിയെയും സത്യത്തെയും മനുഷ്യാവകാശങ്ങളെയും ദുർബല വിഭാഗങ്ങളുടെ സംരക്ഷണത്തെയും ഉയർത്തിപ്പിടിച്ചിട്ടുണ്ടെങ്കിൽ അതു സുപ്രീം കോടതിയും ഹൈക്കോടതികളും അവയുടെ നിയന്ത്രണത്തിൽ പ്രവർത്തിക്കുന്ന മറ്റു ജഡ്ജിമാരുമാണ്. ചുരുക്കത്തിൽ സ്വതന്ത്ര ഭരണത്തിന്റെ ചരിത്രം ലിഖിതപ്പെടുത്തുമ്പോൾ നീതി നിർവ്വഹണ മണ്ഡലം വഹിച്ച പങ്കിനെക്കുറിച്ചു തിളങ്ങുന്ന പുറങ്ങൾ വിനിയോഗിച്ചിരിക്കും.

## കോടതി പരിഷ്ക്കരണങ്ങൾ ആവശ്യം

നീതിനിർവ്വഹണ വിഭാഗം, താരതമ്യേന ജനങ്ങളുടെ വിശ്വാസം സമാർജ്ജിച്ചിട്ടുണ്ട്. എന്നാൽ നീതിയുടെ ഫലപ്രദമായ നിർവ്വഹണം ഒരു യാഥാർത്ഥ്യമായിത്തീരണമെ

ങ്കിൽ സത്വരമായ ശ്രദ്ധ ആവശ്യമാകുന്ന ഗർഹണീയമായ പോരായ്മകൾ നിവാരണം ചെയ്യേണ്ടതുണ്ട്. ഓരോ തലത്തിലുമുള്ള നമ്മുടെ കോടതികളുടെ ദുരന്തം, കേസുകൾ തീരുമാനിക്കുന്നതിനുള്ള താമസവും ഉൽക്കണ്ഠാവഹമായ കുടിശ്ശികകളുമാണ്. വളരെയേറെ കോടതികളിൽ വർഷങ്ങളോളമായി ദശലക്ഷം കേസുകൾ തീർപ്പാകാതെ കിടക്കുന്നു. വ്യവഹാരികൾ തികച്ചും നിസ്സഹായരായി തീർന്നിരിക്കുന്നു. സങ്കടക്കാരനായ ഒരാൾക്ക് ഒരു സിവിൽ കോടതിയിലോ ക്രിമിനൽ കോടതിയിലോ ഉള്ള ഒരു വിചാരണ കൊലപാതക കേസ്സിന്റെ കാര്യത്തിലായാലും, വർഷങ്ങളോളം നീണ്ടു പോകുമെങ്കിൽ എന്താണു ഫലം? അവയുടെ മേലുള്ള അപ്പീലുകളും വളരെയേറെ സമയമെടുക്കുന്നു. പിന്നെ രണ്ടാം അപ്പീലുകളും റിവിഷനുകളുമുണ്ട്. അവയിൽ കേസ് കെട്ടുകൾ ഉറങ്ങുന്നു. പിന്നെ അവസാനം സുപ്രീം കോടതിയുണ്ട്. അവിടെ കുംഭകർണ്ണപ്രതിഭാസം കേസുകൾ വർഷങ്ങളോളം സ്പർശിക്കാതെ സൂക്ഷിക്കുന്നു. കേസുകളുടെ വാദം കേട്ടു കഴിഞ്ഞതിനുശേഷവും വിധി പ്രസ്താവിക്കുന്നതിനും അതിന്റെ പകർപ്പുകൾ കിട്ടുന്നതിനും വളരെയേറെ കാലതാമസം വരുന്നു എന്നതാണ് അതിലെ ദയനീയത. എല്ലായിടത്തും നിയമങ്ങളുടെ കാലതാമസം കുപ്രസിദ്ധമാണ്. എന്നാൽ ഇന്ത്യയുടെ കാര്യത്തിലെ അഞ്ചോ പത്തോ പതിനാലോ അതിൽ കൂടുതലോ വർഷമെടുക്കുന്നത് ഹൃദയഭേദകമാകുന്നു.

ചില നടപടികൾ നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്. അവയെ ചുരുക്കത്തിൽ പരിഗണിക്കാവുന്നതാണ്. കൂടുതൽ ന്യായാധിപന്മാരെയും കൂടുതൽ കഴിവുള്ള ന്യായാധിപന്മാരെയും ആവശ്യമായിരിക്കുന്നു. വളരെ കോടതികളിൽ, ഹൈക്കോടതികളിലും സുപ്രീം കോടതിയിലും പോലും, അനുവദിക്കപ്പെട്ട എണ്ണം ജഡ്ജിമാരില്ല. ഒഴിവുകൾ നികത്താറില്ല. ജഡ്ജിമാരുടെ,ഒഴിവുകളിൽ നിയമനം നടത്താതിരിക്കുന്ന

തിന് നീതീകരണമോ അറിയപ്പെടുന്ന കാരണമോ ഇല്ല. അതുപോലെ ജഡ്ജിമാരുടെ സ്ഥാനത്തുള്ള ഒഴിവുകൾ നികത്തുന്നതിൽ ആളുകളെ തെരഞ്ഞെടുക്കുന്നത് രഹസ്യമായ കാര്യമാണ്. പരിഗണിക്കപ്പെടുന്ന ആളുകളെക്കുറിച്ച് പൊതുജനങ്ങൾക്കു യാതൊരു വിവരവുമില്ല. അതുകൊണ്ട് പൊതുജനങ്ങൾ അറിയുന്ന ഉദ്യോഗാർത്ഥികളുടെ നന്മകളും തിന്മകളും നിയമനം നടത്തുന്ന അധികാരികളുടെ ശ്രദ്ധയിലെത്തിക്കാൻ കഴിയുന്നില്ല. ചുരുക്കമായി മാത്രമേ വനിതകൾക്കും പട്ടികജാതി/പട്ടികവർഗ വിഭാഗക്കാർക്കും അവസരം ലഭിക്കുന്നുള്ളൂ. കൂടാതെ നീതിന്യായ രംഗത്തുള്ളവർക്ക് ആവശ്യമായ പരിശീലനവും നല്കുന്നില്ല. പരിസ്ഥിതിയെ സംബന്ധിക്കുന്ന നിയമവിജ്ഞാനം, വികസനാത്മകമായ നീതി എന്നിവ കൂടാതെ വിജ്ഞാനത്തിന്റെ നൂതനവിഭാഗങ്ങളെയും നിയമവിദ്യാലയങ്ങളിൽ പഠിപ്പിക്കുന്നില്ല. കൂടാതെ ന്യായാധിപന്മാർക്കും ഈ വിഷയങ്ങളിൽ പരിശീലനം ലഭിക്കുന്നില്ല. നീതി നിർവ്വഹണം വിജയകരമായി നടത്തിക്കൊണ്ടുപോകുന്നതിന് ആവശ്യമായ വിജ്ഞാനത്തിന്റെ പുരോഗമനപരമായ ശാഖകൾ സംബന്ധിച്ച് ന്യായാധിപന്മാർ അറിയാത്തവരായി തീരുന്നു. ശരിയാണ്, ഇടക്കാലത്തായി ഹൈക്കോടതികൾ ജുഡീഷ്യൽ ഉദ്യോഗസ്ഥർക്കായി റിഫ്രഷർ കോഴ്സുകൾ നടത്തുന്നുണ്ട്. സുപ്രീം കോടതി ഭോപാലിൽ ന്യായാധിപർക്കായി ഒരു കോളേജും സ്ഥാപിച്ചിട്ടുണ്ട്. ഇവയൊക്കെ ശുഭലക്ഷണങ്ങളാണ്. കോടതികളിലെ വമ്പിച്ച കുടിശ്ശിക നേരത്തേ കേസുകൾ തീർക്കുന്നതിനെ തടസ്സപ്പെടുത്തുന്നു. തക്കതായ കാരണങ്ങൾ കൂടാതെ കേസുകൾ നീട്ടിവയ്ക്കുന്നു. കേസുകൾ നീട്ടിവയ്ക്കാൻ കോടതികൾ വിസമ്മതിക്കുന്നുവെങ്കിൽ അഭിഭാഷകർ അവയോട് ശത്രുത പുലർത്തുന്നു. ഉദാഹരണത്തിന്, ഒരിക്കൽ കേരളത്തിലെ ചീഫ് ജസ്റ്റിസായിരുന്ന ശ്രീ പി. ടി. രാമൻ നായർ കീഴ്ക്കോടതികൾ പുറ

പ്പെടുവിക്കുന്ന സെലക്റ്റ് പട്ടികയിൽ ഉൾപ്പെടുത്തുന്ന കേസുകൾ നീട്ടുവാൻ പാടില്ലെന്നു നിഷ്ക്ക ർഷിച്ചു. ഇതിനെതിരെ വക്കീൽ ഗുമസ്തന്മാരുടെ ഭാഗത്തുനിന്ന് എതിർപ്പുണ്ടാവുകയും അദ്ദേഹത്തിന്റെ കോലമുണ്ടാക്കി കത്തിക്കുകയും ചെയ്തിരുന്നു. കോടതികളും അഭിഭാഷക വൃന്ദങ്ങളും കേസുകളുടെ കുടിശ്ശിക കുറയ്ക്കുന്നതിന്റെ ആവശ്യകത മനസ്സിലാക്കേണ്ടതാണ്. അതുപോലെ സാക്ഷികളുടെ വിസ്താരം പലപ്പോഴും വളരെ സമയമെടുക്കുന്നു. അതിനുള്ള പരിഹാരം സാക്ഷി വിസ്താരത്തിന് കമ്മീഷണറെ നിയമിക്കുന്നതാണ്. അതുപോലെ മറ്റു പരിഷ്ക്കരണവും ആവശ്യമാണ്. കൂടുതൽ അപ്പീലുകൾ കോടതിയുടെ പ്രവർത്തന ഭാരം വർദ്ധിപ്പിക്കുന്നു. കുടിശ്ശിക അവസാനിപ്പിക്കൽ ഇന്നു ഗൗരവപൂർവ്വം ശ്രദ്ധിക്കപ്പെടുകയാണ്. സുപ്രീം കോടതി ചീഫ് ജസ്റ്റിസും ഹൈക്കോടതി ചീഫ് ജസ്റ്റിസുമാരും കുടിശ്ശിക കുറയ്ക്കാൻ കമ്പ്യൂട്ടറുകൾ ഉപയോഗിച്ചു പോരുന്നു.

താഴെ പറയുന്ന മാർഗ്ഗങ്ങൾ നേരത്തെ ഞാൻ നിർദ്ദേശിച്ചിരുന്നു. അവ ഇന്നും വിലയേറിയതും പ്രസക്തവുമാകുന്നു.

ക്ഷമതയുള്ള ബിസിനസ് മാനേജ്മെന്റുകളുടെ സങ്കേതങ്ങൾ കടമെടുക്കുക. നീതിനിർവ്വഹണ വിഭാഗത്തിന്റെ ഭരണനിർവ്വഹണപരമായ കർത്തവ്യങ്ങൾ നോക്കുവാൻ ഉദ്യോഗസ്ഥരെ മാത്രം ഉപയോഗിക്കുക. അതിന്റെ ലക്ഷ്യം കോടതിയുടെ സമയം യഥാർത്ഥത്തിൽ തീർപ്പുണ്ടാക്കുന്ന പ്രവൃത്തിക്കുവേണ്ടി ഏറ്റവും കൂടുതലായി ഉപയോഗിക്കുക എന്നതാകുന്നു.

വികസനാത്മകമായ പുരോഗതിയുമായി കെട്ടുപിണഞ്ഞ നിയമവിജ്ഞാന പ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്നതിനും കൂടുതൽ കാര്യക്ഷമത നേടാനും കോടതിയെ

ശക്തമാക്കുന്നതിനും പ്രകൃതി ശാസ്ത്രത്തിലും സാമൂഹിക ശാസ്ത്രത്തിലും പ്രാഗല്ഭ്യം ലഭ്യമാക്കുന്നതിനുള്ള മാർഗ്ഗങ്ങൾ തേടുക.

നിയമവിജ്ഞാനത്തിലുള്ള പുരോഗതിയുടെയും ഭരണഘടനാപരമായ മൂല്യങ്ങളുടെയും മനുഷ്യാവകാശങ്ങൾക്കു പ്രസക്തമായ അന്താരാഷ്ട്ര പ്രമാണങ്ങളുടെയും പുരോഗതിക്ക് അനുയോജ്യമായ സാമൂഹിക പ്രസക്തിയുള്ള ആധുനികവൽക്കരണത്തിനും പരിശീലനത്തിനും തുടർ വിദ്യാഭ്യാസത്തിനുമായി ദേശീയതലത്തിലും മറ്റു തലങ്ങളിലും സ്ഥാപനങ്ങൾ ഉണ്ടാക്കുക.

നീതിനിർവ്വഹണപരമായ കാര്യങ്ങളിലെ കൃത്യവിലോപങ്ങൾ തിരുത്താനുതകുന്ന ഓംബുഡ്സ്മാൻ സ്വഭാവത്തിലുള്ള ഒരു യന്ത്രവിശേഷം ഉണ്ടാവണം. എന്നാൽ ഭരണനിർവ്വഹണവിഭാഗം അതിനപ്പുറത്താണെന്ന വ്യക്തമായ ധാരണ വേണം.

അപ്പീലുകൾ, റിവിഷനുകൾ, റിവ്യൂകൾ, റെഫറൻസുകൾ, വികേന്ദ്രീകൃത അധികാരങ്ങൾക്കും ഭരണഘടനാപരമായ പരിഹാരങ്ങൾക്കുമുള്ള വ്യവസ്ഥ, അപ്പീലുകൾക്കു തന്നെ വളരെയേറെ തട്ടുകൾ, കോടതികളിലുള്ള പുനഃപരിശോധന എന്നിവ വ്യവഹാരേച്ഛ വർദ്ധിപ്പിക്കുന്ന ഔഷധങ്ങളാണ്. കോടതികൾ ജനങ്ങളുടെ കറുപ്പാകണമോ?

ഇന്ത്യയുടെ നീതിക്ക് വേണ്ടതായ വീക്ഷണാത്മകമായ പദ്ധതിയും പഞ്ചവത്സരപദ്ധതിയും വേണം. അതോടൊപ്പം ആധുനീകരണത്തിനുള്ള പദ്ധതികളും സാങ്കേതിക വിദ്യയുടെ പ്രയോജനപ്പെടുത്തലിനും കഴിയണം. ന്യായാധിപന്മാർക്കും മറ്റും താമസിക്കുന്നതിനും മറ്റു സൗകര്യങ്ങൾക്കുമുള്ള വ്യവസ്ഥകളുണ്ടാവണം. കൂടാതെ ഈ പദ്ധതികൾക്കുള്ള സാമ്പത്തിക സഹായത്തിന്റെ രീതിയും മാറണം. നീതിയുടെ അവസ്ഥയെയും അതിന്റെ പദവി

യെയും വിവരിക്കുന്ന നിയമപരമായ വിവരങ്ങളുടെ പ്രസിദ്ധീകരണവും വേണം. അതിനെ സംബന്ധിക്കുന്ന കാലാകാലങ്ങളിലെ ദേശീയ വാദപ്രതിവാദങ്ങളും നടത്തണം. ഇവയും മറ്റു നവരീതികളും നന്നായി ശ്രമിച്ചു നോക്കാവുന്നവതാണ്.

സിവിൽ നടപടി നിയമസംഹിതയും ക്രിമിനൽ നടപടി നിയമസംഹിതയും വലിയൊരളവുവരെ ലളിതമാക്കാവുന്നതാണ്. കേന്ദ്ര നിയമ കമ്മീഷൻ ഈ സംഗതിയിൽ ചെയ്ത ചില ശുപാർശകളുണ്ട്. നിയമ കമ്മീഷൻ ഒരു അഖിലേന്ത്യാ ജുഡീഷ്യൽ കമ്മീഷൻ രൂപവൽക്കരിക്കുന്നതിനുള്ള ശുപാർശയും ചെയ്തിട്ടുണ്ട്. ഇപ്പോഴത്തെ പ്രവണത മത്സരപരീക്ഷകൾ വഴിയായി ഏറ്റവും കാര്യക്ഷമതയുള്ളവരെ തെരഞ്ഞെടുക്കുക എന്നതാണ്. പ്രാദേശിക നാനാത്വങ്ങളുടെ കാരണത്താൽ, ഈ ശുപാർശ അവധാനതയോടെയുള്ള പരിഗണന അർഹിക്കുന്നു. ന്യായാധിപന്മാർക്കു ഒരു പഠന നവീകരണം ഉപയോഗപ്രദമാണ്. കടലാസ് കുറച്ചു ഉപയോഗിക്കുന്നതും ഫയലുകൾ വർദ്ധിക്കാതെ നോക്കുന്നതും കൂടുതൽ നോട്ടു കുറിക്കുന്നതും സമയവും സ്ഥലവും ലാഭപ്പെടുത്തും. ന്യായാധിപന്മാർ ദുർബ്ബല വിഭാഗങ്ങളുടെ കാര്യത്തിൽ പ്രതിബദ്ധത പുലർത്തുന്നതും അത്യാവശ്യമായി വേണ്ട കാര്യമാണ്.

വേറൊരു ഗൗരവമേറിയ നിർദ്ദേശം വാദങ്ങളുടെ ദൈർഘ്യവും വിധിന്യായങ്ങളുടെ സവിസ്തരതയും കുറയ്ക്കുക എന്നതാകുന്നു. യുണൈറ്റഡ് സ്റ്റേറ്റ്സിലെ സുപ്രീം കോടതിയിലും ഇംഗ്ലണ്ടിലെ പ്രിവി കൗൺസിലിലും വാദങ്ങളും വിധിന്യായങ്ങളും ഹ്രസ്വമാണ്. എന്നാൽ ഇന്ത്യയിൽ നേരെ മറിച്ചാണ്. ചുരുക്കത്തിൽ പറഞ്ഞാൽ നീതിനിർവ്വഹണ പ്രക്രിയയിൽ മാറ്റം വേണമെന്നതു ന്യായാധിപരും അഭിഭാഷകവൃന്ദവും ഗൗരവപൂർവ്വം ചർച്ചചെയ്തു പോരുന്നു. പഴയ വ്യവസ്ഥിതി മാറിയേ പറ്റൂ. എന്നിട്ട് നീതി

എളുപ്പത്തിൽ ലഭ്യമാക്കാവുന്ന ഒരു നൂതന വ്യവസ്ഥിതി പ്രാബല്യത്തിൽ കൊണ്ടുവരണം. മുമ്പ് 1973-ൽ ഞാൻ അദ്ധ്യക്ഷനായിരുന്ന ഒരു സമിതി നീതിനിർവ്വഹണ രീതിയെക്കുറിച്ച് നേരത്തെ നിരൂപണം നടത്തിയിരുന്നു. ഞാൻ അതിൽ നിന്ന് ഉദ്ധരിക്കുന്നു.

"ചില കോണുകളിൽ നിന്ന് ശക്തമായ, എന്നാൽ അതിശയോക്തിപരമായ ഒരു നിരൂപണം ഉന്നയിക്കപ്പെട്ടിട്ടുണ്ട്. അടുത്തടുത്തായി, അസുഖകരമായ സഹവർത്തിത്വത്തിൽ ഒരു നിയമനിർവ്വഹണ രീതി അതിജീവിക്കുന്നു. അത് രൂപപ്പെടുത്തിയതു ബ്രിട്ടീഷുകാരാണ്. അതിൽ പ്രതിഷ്ഠിതമായിരിക്കുന്ന മൂല്യങ്ങൾ പൂർണ്ണമായും സ്വദേശീയമായതോ, ഇന്ത്യൻ സാഹചര്യങ്ങൾക്ക് അനുയോജ്യമായതോ അല്ല. നീതിയുടെ തണുപ്പൻ മന്ദഗതിയാലും വൻവിലകൊടുത്ത് മാത്രം നേടാവുന്ന നിയമസേവനത്താലും വളരെ ദൂരെയുള്ള സ്ഥലത്തുനിന്നു മാത്രം പരിഹാരം ലഭിക്കുന്നു എന്നതിനാലും പ്രതിഭാശാലികൾക്കുമാത്രം മനസ്സിലാക്കാൻ കഴിയുന്നവമാത്രമാണ് നിയമങ്ങളെന്നതിനാലും പല പല തട്ടുകളിലായും സങ്കീർണ്ണമായുമുള്ള ചട്ടങ്ങളാലും ഉപകരണങ്ങളാലും നിർമ്മിതമായ സൂച്യഗ്രസ്തൂപത്തിലുള്ള പ്രക്രിയാരീതിയാലും ദുഃഖിതരാകുന്നു. നമ്മുടെ രാഷ്ട്രത്തിന് അതിന്റെ എല്ലാ പ്രതീക്ഷകളോടും എല്ലാ വീരവാദങ്ങളോടും കൂടെ ഒരിക്കലും ഉയർന്നവരും താഴ്ന്നവരുമായ എല്ലാ പൗരന്മാർക്കും പ്രവൃത്യുൽമുഖമായ തുല്യനീതിയിൽ കൂടിയല്ലാതെ സ്വതന്ത്രരും നീതിമാൻമാരുമാകാവുന്നതല്ല."

ഭോപാലിൽ ഈയിടെ സ്ഥാപിക്കപ്പെട്ട ജഡ്ജിമാർക്കുള്ള കോളേജ് മഹത്തായ ഒരു വാഗ്ദാനത്തോടുകൂടിയ ഒരു പുതിയ സാഹസസംരംഭമാണ്.

## ഉപസംഹാരം

ഒരു മഹത്തായ പ്രതീക്ഷയോടെ ഇതു ഞാൻ ഉപസംഹരിക്കട്ടെ.

സ്വാതന്ത്ര്യം ലഭിച്ചിട്ടു 50 വർഷം എത്തുകയാണ്. നീതിനിർവ്വഹണ വിഭാഗം നിയമവാഴ്ച പ്രാബല്യത്തിൽ വരുത്തുന്ന സംഗതി നിയന്ത്രണത്തോടെ കൈകാര്യം ചെയ്തു പോവുകയാണ്. മാഫിയാകളും മറ്റു കുറ്റവാളികളുടെ സംഘങ്ങളും കൂടാതെ ഇതേവരെ തങ്ങൾ നിയമത്തിന് അതീതരാണെന്നു കരുതിയിരുന്ന ഔദ്യോഗികാധികാരത്തിന്റെ കൊടുമുടിയിൽ കഴിഞ്ഞവരും കുറ്റവിചാരണകളാൽ രക്ഷപ്പെടാനാകാത്ത വണ്ണം അനുധാവനം ചെയ്യപ്പെട്ടു പോരുന്നു. കുറ്റാന്വേഷണത്തിന്റെ മേൽനോട്ടവും കുറ്റവിചാരണയും കോടതികൾ പ്രത്യേക ചുമതലയായി ഏറ്റെടുത്തിരിക്കുന്നു. അഴിമതിയുടെ ഒരു നവയുഗം നീതിനിർവ്വഹണപരമായ സജീവപ്രവർത്തനത്തിന്റെ പുതിയ പ്രതിഭാസം അനാവരണം ചെയ്തിരിക്കുന്നു. ഇന്ത്യയും അതിന്റെ നീതിനിർവ്വഹണ വിഭാഗവും പൊതുതാല്പര്യ വ്യവഹാരങ്ങളിലൂടെയും ഫലപ്രദമായ നിയന്ത്രണത്തിന്റെ പ്രയോഗത്തിലൂടെയും പരിതസ്ഥിതിയുടെ സംരക്ഷണത്തിനും മലിനീകരണം നിറുത്തലാക്കലിനും ഒരു മാതൃകയായി തീർന്നിരിക്കുന്നു. ധനശക്തിക്ക് ഇനിമേലിൽ നിയമവിരുദ്ധ പ്രവർത്തനങ്ങൾ വച്ചു നടത്തുകയും അതുമായി തടിതപ്പുകയും ചെയ്യാനാവില്ല. നീതിനിർവ്വഹണ മണ്ഡലത്തിന്റെ സ്വാതന്ത്ര്യം ഇന്നു സാമൂഹിക നീതിയുടെ സായൂജ്യമാകുന്നു. ഇന്ത്യയിലെ നീതിയുടെ ചരിത്രം എഴുതപ്പെടുമ്പോൾ അവയുടെ ബഹുമുഖമായ വികസനാത്മകമായ പ്രവർത്തനങ്ങളിലൂടെ, മനുഷ്യാവകാശങ്ങളുടെയും നിയമത്തിന്റെയും നീതിയുടെയും ഭരണഘടനാത്മകമായ നിയന്ത്രണ സ്ഥാനത്തിന്റെയും കാവൽക്കാരൻ എന്ന ഉന്നത പദവി വഹിക്കുന്നുണ്ടാകും. ഇതു ന്യായാധിപാധികാര




‘ദുർബല വിഭാഗ രക്ഷയ്ക്ക് കോടതി.’

ത്തിന്റെ അതിമഹത്തായ മുഹൂർത്തമാണ്, ജനസമ്പത്തു കൊള്ളയടിക്കുമ്പോൾ തന്നെ നീതിനിർവ്വഹണമണ്ഡലം പിടികൂടിയെന്നതിൽ രാഷ്ട്രീയ പ്രവർത്തകർ, കോപാകുലരാണെങ്കിലും.

ന്യായാധിപന്മാരുടെ സ്ഥാനവസ്ത്രങ്ങൾ രാഷ്ട്രീയക്കാരുടെ കവർച്ചശക്തിയേക്കാൾ ശക്തമാണ്.